# മലങ്കര ഇടവക പത്രിക

പുസ്തകം ൧൨ | ൧൮൦൩. ഇടവം | ലക്കം ൮.

## മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ എഴുത്തു.

മലങ്കരെ ഇടവകയിലുള്ള എല്ലാ പള്ളികളിലെയും വികാരിമാരും ദേശത്തു പട്ടക്കാരും പള്ളി കൈക്കാരും ശേഷം ജനങ്ങളും കൂടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വു

നമ്മുടെ വന്ദ്യസഹോദരൻ കാലം ചെയ്ത മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ ഇഹലോകവാസം വിട്ടു കർത്താവിൽ നിദ്രപ്രാപിച്ചിട്ടു ഒരാണ്ടു തികയുന്നതു അടുത്ത തുലാമാസം സുറിയാനികണക്കിൽ ൨൦-ാം ൹-ക്കു മലയാം കണക്കിൽ ൧൭ ൹ തിങ്കളാഴ്ചയാകുന്നു എന്നുള്ള വിവരം നിങ്ങൾ എല്ലാവരും അറിഞ്ഞിട്ടുണ്ടല്ലോ. നമ്മുടെ ഈ സഹോദരന്റെ ഓൎമ്മ അന്നേ ദിവസം പരുമലെ സിമ്മനാരിയിൽവെച്ചു നമ്മുടെ വിശുദ്ധ സഭയുടെ നിയമപ്രകാരം ആഘോഷിക്കുന്നതിനു നിശ്ചയിച്ചിരിക്കകൊണ്ടു, എല്ലാപള്ളിക്കാരും വെള്ളിക്കുരിശു കുട മുതലായ സാമാനങ്ങളോടുകൂടി അന്നേദിവസം പരുമലെസിമ്മനാരിയിൽ എത്തി ഈ വിശുദ്ധ ഓൎമ്മയിൽ സംബന്ധിക്കണമെന്നു എല്ലാവരോടും നാം ആവശ്യപ്പെടുന്നു.

ഇതു കൂടാതെ നമ്മുടെ പട്ടക്കാരുടെ ആത്മീയ ധ്യാനത്തിനായി ഏൎപ്പെടുത്തിയിട്ടുള്ള വൈദികയോഗം മേലാൽ നമ്മുടെ സഹോദരന്റെ ഓൎമ്മദിവസത്തോടടുത്തു നടത്തണമെന്നു നിശ്ചയിച്ചിട്ടുള്ളതനുസരിച്ചു ഈ യോഗം ൨൧ ൹ ചൊവ്വാഴ്ച ഉണ്ടാകുന്നതാകയാൽ പട്ടക്കാർ എല്ലാവരും അതിൽകൂടി സംബന്ധിപ്പാൻ തക്കവണ്ണം ഒരുങ്ങിപ്പോരേണ്ടതാകുന്നു.

ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും സദാ നിങ്ങൾ എല്ലാവരോടുംകൂടെ വൎദ്ധിച്ചിരിക്കുമാറാകട്ടെ.

൧൮൦൩-ാം ആണ്ടു കന്നിമാസം ൨൧ ൹

പുതുപ്പള്ളിപള്ളിയിൽ നിന്നും

## വേദപുസ്തകം.

(മോർട്ടിമർ എന്നൊരു ഇംഗ്ലീഷു വൈദിക ശ്രേഷ്ഠന്റെ കൃതിയിൽ നിന്നു)

വേദപുസ്തകം എഴുതപ്പെട്ട ദൈവവചനമാകുന്നു. അതു ദൈവാത്മാവിന്റെ സഹായത്താൽ എഴുതപ്പെട്ടതും ദൈവത്താൽ തന്റെ സഭയെ ഭരമേല്പിക്കപ്പെട്ടതുമാകുന്നു, സഭയുടെ ഉപദേശങ്ങൾ എഴുതപ്പെട്ട വേദപുസ്തകത്തിലും എഴുതപ്പെടാത്ത ദൈവവചനമായ പാരമ്പര്യത്തിലും അടങ്ങിയിരിക്കുന്നു.

എഴുതപ്പെട്ട വേദപുസ്തകങ്ങൾ പഴയനിയമം പുതിയനിയമം ഇങ്ങനെ രണ്ടു ഭാഗമായിട്ടുണ്ടെന്നുള്ള വിവരം എല്ലാവർക്കും അറിയാമെല്ലൊ. സഭയുടെ അംഗീകരണം മൂലം ഈ പുസ്തകങ്ങൾ കാനോനായ്ക്കുട്ടത്ത പുസ്തകങ്ങൾ എന്നു പറയപ്പെടുന്നു. ഇവയിൽ ചിലതിന്റെ ദിവ്യോല്പാദനത്തെപ്പററി ഒരു കാലത്തും ആരിലും സംശയം ഉണ്ടായിട്ടില്ല. എന്നാൽ ചിലതിനെപ്പററി ചില കാലത്തു ചില ആളുകൾ സംശയം പറഞ്ഞിട്ടുണ്ടു. എങ്കിലും സഭയുടെ പൊതുവായ അംഗീകരണം മൂലം അവ മററവയെപ്പോലെ തന്നെ വേദപുസ്തകമായി സ്വീകരിക്കപ്പെട്ടു. പഴയനിയമത്തിൽ അപ്പോക്രിഫാ എന്നു സാധാരണ പറയാറുള്ള പുസ്തകങ്ങളും പുതിയനിയമത്തിൽ എബ്രായ, ൨-ാം, ൩-ാം യോഹന്നാൻ, ൨-ാം പത്രോസ്, യാക്കോബു. യഹൂദാ, വെളിപാടു, മുതലായ പുസ്തകങ്ങളും പിതാക്കന്മാരുടെ ഐകകണ്ഠ്യനയുള്ള അഭിപ്രായപ്രകാരമല്ല, സഭയുടെ പൊതുവായ സമ്മതംകൊണ്ടു മാത്രം വേദപുസ്തകങ്ങളായി അംഗീകരിക്കപ്പെട്ടിരിക്കുന്നവയാകുന്നു. ഇവയിൽ ചിലതിനെപ്പററി അപ്പോക്രിഫാ എന്നു ചിലർ പറയാറുണ്ടെങ്കിലും ആ പേർ വളരെ പിശകായിട്ടുള്ളതാണു. ഈ പേർ പിതാക്കന്മാർ ഉപയോഗിച്ചിരിക്കുന്നതു വ്യാജനിർമ്മിതങ്ങളായ പുസ്തകങ്ങളെ സംബന്ധിച്ചു മാത്രമാകുന്നു. ഇപ്പോൾ ചിലർ പഴയനിയമത്തിലെ ചില പുസ്തകങ്ങളെ കുറിച്ചു അപ്പോക്രിഫാ എന്നു പറയാറുണ്ടെങ്കിലും അംഗ്ലിയാസഭ ആ വക പുസ്തകങ്ങൾക്കു ഈ പേർ കല്പിച്ചിട്ടില്ല. അവരുടെ ൬-ാം മതസംഗതിയിൽ "മററു പുസ്തകങ്ങൾ" എന്നും അവരുടെ ഹോമിലികളിൽ "ദൈവവചന"മെന്നുമാണു ഈ വിശുദ്ധ പുസ്തകങ്ങൾക്കു കൊടുത്തിരിക്കുന്ന പേർ.

വേദപുസ്തകത്തിനു മനുഷ്യാവതാരം ചെയ്ത ദൈവവചനത്തോടു വളരെ സാമ്യം ഉണ്ടു, ക്രിസ്തുവിന്റെ ശരീരം മററുള്ള മനുഷ്യരുടെ ശരീരങ്ങളോടു ഏതു പ്രകാരം സാമ്യപ്പെട്ടിരിക്കയും വ്യത്യാസപ്പെട്ടിരിക്കയും ചെയ്യുന്നുവൊ അപ്രകാരം വേദപുസ്തകം മററു പുസ്തകങ്ങളോടു അനുരൂപപ്പെടുകയും വ്യത്യാസപ്പെടുകയും ചെയ്യുന്നു. കുരിശിൽ നിന്നു ഇറക്കിവച്ച സമയം നമ്മുടെ കർത്താവിന്റെ ശരീ

ത്തിൽ മുറിവുകളും ചതവുകളുമല്ലാതെ മററു മനുഷ്യരുടെ ശരീര
ത്തെക്കാൾ ഉന്നതമായി ഒന്നും സാധാരണ ആളുകൾക്കു കാണ്മാൻ ക
ഴിഞ്ഞിട്ടില്ല എങ്കിലും ആ ശരീരം മരിച്ചതായി അപ്പോൾ കിടന്നി
രുന്നു എങ്കിലും പൂർണ്ണദൈവത്വം അതിൽ യോജിച്ചതായിരുന്നു. ഈ
പ്രകാരംതന്നെ വിശുദ്ധ വേദപുസ്തകം മററു പുസ്തകങ്ങളെപ്പോലെ
കറെ കടലാസും എഴുത്തുകളുംകൊണ്ടു നിറഞ്ഞിരിക്കുന്നു എങ്കിലും ദൈ
വത്തിന്റെ ആത്മാവു അതിനു അന്തർഭവിച്ചിരിക്കുന്നു.

പിന്നെയും കർത്താവു തന്റെ ദിവ്യത്വത്തെ മനുഷ്യനു വെളിപ്പെ
ടുത്തിയ ആയുധം തന്റെ ശരീരം ആയിരുന്നതുപോലെ തന്നെ ത
ന്റെ ദൈവത്വത്തിന്റെ ഭയങ്കരത്വത്തെമറച്ചുവച്ച തിരശീലയും ആ
ശരീരം തന്നെ ആയിരുന്നുവല്ലൊ. വേദപുസ്തകവും ആത്മാവുമൂലം
പരിശോധിക്കപ്പെടുന്നതായാൽ ആ ദൈവസത്യത്തെ വെളിപ്പെടു
ത്തുന്ന ഒരു ആയുധവും അതിനെ മറയ്ക്കുന്ന ഒരു മൂടുപടവും ആയി
കാണാം. പരിശുദ്ധാത്മാവിന്റെ സഹായത്തോടുകൂടി ഈ പുസ്തക
ത്തോടു അടുത്താൽ ദൈവത്തിന്റെ രഹസ്യങ്ങൾ ഒക്കെയും അതുവെ
ളിപ്പെടുത്തും, അന്യഥാ വായിക്കുന്നവനു ഈ ദിവ്യ രഹസ്യങ്ങൾ എ
ല്ലാം മറവായിരിക്കും.

ഇനി ആലോചിപ്പാനുള്ളതു വേദപുസ്തകത്തിന്റെ വ്യാഖ്യാന
ത്തെക്കുറിച്ചാകുന്നു. ഇതു ഓരോരുത്തന്റെ ഇഷ്ടംപോലെ വ്യാഖ്യാ
നിക്കപ്പെടതക്കതല്ല. വേദവാക്യത്തിന്റെ അർത്ഥം ഇന്നതെന്നു അധി
കാരത്തോടും തെററുകൂടാതെയും വ്യാഖ്യാനിപ്പാനുള്ള അധികാരം സഭ
ക്കുമാത്രമെ ഉള്ളു. വേദവാക്യങ്ങൾക്കു അക്ഷരാർത്ഥവും ആത്മീയാർത്ഥവും
ഉണ്ടു. ദൃഷ്ടാന്തമായി ഹാഗാറും സാറായും അക്ഷരാർത്ഥപ്രകാരം അ
ബ്രാഹാമിന്റെ രണ്ടു ഭാര്യമാർ ആയിരുന്നു. എന്നാൽ ആത്മീയാ
ർത്ഥത്തിൽ അവർ രണ്ടു നിയമങ്ങളെ സൂചിപ്പിക്കുന്നു എന്നു പൌ
ലൂസ്ശ്ലീഹാ സാക്ഷിക്കുന്നുവല്ലൊ. (ഗലാ, ൪. ൨൪). ചിലപ്പോൾ
അക്ഷരാർത്ഥം മാത്രവും ചിലപ്പോൾ ആത്മീയാർത്ഥം മാത്രവും കൊടു
ക്കേണ്ടതായിട്ടും ഉണ്ടു. ദൃഷ്ടാന്തമായി യേശു സ്വർഗ്ഗത്തിലേക്കു കരേറി
എന്നു പറയുമ്പോൾ അതിനെ അക്ഷരപ്രകാരം മാത്രം നാം ധരി
ച്ചാൽ മതി, എന്നാൽ താൻ ദൈവത്തിന്റെ വലത്തുഭാഗത്തു ഇരു
ന്നു എന്നു പറയുമ്പോൾ അതിനെ ഒരു ഉപമയായും എടുക്കണം. ആ
ത്മീയാർത്ഥത്തിൽ പ്രയോഗിക്കുന്ന വാക്കുകൾ തന്നെ പല വിധ
ത്തിൽ വ്യാഖ്യാനിക്കപ്പെടാം. ദൃഷ്ടാന്തമായി ഊർശ്ലേം എന്നതു പല
സ്തീൻ ദേശത്തിലെ ഒരു പട്ടണമായും ഉപമയായി ഈലോകത്തി
ലെ സഭയായും, നീതിമാന്റെ ആത്മാവായും സ്വർഗ്ഗീയ സഭയായും
വ്യാഖ്യാനിക്കപ്പെടാവുന്നതാണു.

വേദവാക്യങ്ങൾ മനുഷ്യനാൽ എഴുതപ്പെട്ടു എങ്കിലും അവയുടെ
ഗ്രന്ഥകർത്താവു ദൈവാത്മാവാകുന്നു. അതിനാൽ അതിന്റെ ശരി

യായ അൎത്ഥം ഗ്രഹിപ്പാൻ മാനുഷ്യജ്ഞാനപ്രകാരമുള്ള ക്രമങ്ങളും ആത്മജ്ഞാനപ്രകാരമുള്ള ക്രമങ്ങളു പ്രയോഗിക്കണം. മാനുഷ്യജ്ഞാനപ്രകാരം അതിന്റെ അൎത്ഥം മനസ്സിലാക്കുവാൻ വ്യാകരണപ്രയോഗം, ചരിത്രം തത്വശാസ്ത്രം മുതലായവ പ്രയോഗിക്കണം. അതു എഴുതപ്പെട്ട കാലത്തും ദേശത്തും ജനങ്ങളുടെ ഇടയിലും ഉണ്ടായിരുന്ന ആചാരമൎയ്യാദകൾ പഠിക്കണം. ഗ്രന്ഥകൎത്താവിന്റെ ഉദ്ദേശം മനസ്സിലാക്കുവാൻ മറ്റു വാക്യങ്ങളോടുകൂടി നോക്കണം, ഇങ്ങനെ പലതും മാനുഷ്യജ്ഞാനപ്രകാരം ആലോചിപ്പാനുണ്ടു. അതിനു പുറമെ ഇതു ദിവ്യാത്ഭുതവമായ ഒരു ഗ്രന്ഥമാകകൊണ്ടു മനുഷ്യതത്വപ്രകാരം മാത്രം വ്യാഖ്യാനിച്ചാൽ മതിയാകയില്ല. ഞാൻ ലോകാവസാനത്തോളം നിങ്ങളോടുകൂടെ ഇരിക്കുമെന്നുള്ള വാഗ്ദത്തത്തിന്റെ അവകാശിയായ സഭയുടെ തെറ്റിക്കൂടാത്ത ഉപദേശങ്ങളെ തിട്ടപ്പെടുത്തേണ്ടതു ഒഴിച്ചുകൂടാത്ത ആവശ്യമാകുന്നു. സഭയുടെ പള്ളിക്രമങ്ങളിലും കാനോനാകളിലും സൂനഹദോസുകളിലും പൂൎവ്വപിതാക്കളുടെ കൃതികളിലും കല്പിച്ചിട്ടുള്ള അൎത്ഥം തൎക്കവിഷയങ്ങളിൽ പ്രത്യേകം ഒഴിച്ചുകൂടാത്ത തെളിവും വ്യാഖ്യാനവും ആയിരിക്കു. ഈ വ്യാഖ്യാനം നമ്മെ ബന്ധിക്കുന്നതും നമ്മുടെ സ്വാതന്ത്ര്യത്തെ ഖണ്ഡിക്കുന്നതുമായി സമ്മതിക്കപ്പെടണം.

---

## നൈസീൻ ചൎച്ചമെൻസ് യൂനിയൻ.

(നിഖ്യാ ഉപദേശാനുരൂപന്മാരുടെ സംഘം)

ഈയിടെ ഇംഗ്ലണ്ടിൽ നിന്നു ഞങ്ങൾക്കു കിട്ടിയിട്ടുള്ള ഒരു അച്ചടിച്ച നോട്ടീസിന്റെ തലവാചകമാണു മേൽ പറഞ്ഞതു. ഇതു ബിലാത്തിയിൽ പല യോഗ്യന്മാർ കൂടി ഈയിടെ ഏൎപ്പെടുത്തിയിട്ടുള്ള ഒരു സംഘമാകുന്നു. ഇതിന്റെ അദ്ധ്യക്ഷൻ മെജർ ഡബ്ല്യൂ എച്ച്. സ്പെൻസർ എന്നയാളും അംഗങ്ങൾ അനേകം അംഗ്ലിയാ വൈദികന്മാരുമാകുന്നു. സംഘത്തിന്റെ ഉദ്ദേശം ഞങ്ങൾക്കു കിട്ടിയ അച്ചടിച്ച കടലാസിൽ പറയുന്നതു താഴെ പറയും പ്രകാരമാണ.

“ഈ സംഘം അംഗ്ലിയാ സഭയോടു ചേൎന്നവരായി ആ പ്രാചീന സഭയോടു സ്വാമിഭക്തിയുള്ളവർ ഉൾപ്പെട്ടതും പൂൎവ്വ അപ്പോസ്തോല സഭയുടെ നീതിയോടു അംഗ്ലിയാസഭയെ കുറെക്കൂടെ ഐകരൂപ്യമാക്കുവാൻ ഏൎപ്പെടുത്തിയിട്ടുള്ളതുമാകുന്നു.

ഈ സംഘം മൂലം അംഗ്ലിയാസഭയിൽ വൎദ്ധിപ്പിക്കണമെന്നു ഉദ്ദേശിച്ചിരിക്കുന്ന സംഗതികൾ എന്തെല്ലാമെന്നാൽ

൧. രോഗം മുതലായി ഒഴിച്ചുകൂടാത്ത സന്ദൎഭങ്ങളിൽ ഒഴികെ വിശുദ്ധ കുൎബ്ബാന ഉപവാസത്തോടുകൂടെ കൈക്കൊള്ളണമെന്നുള്ള പ്രാചീന നിയമം നടപ്പാക്കുക.

൨. മതവിപരീതികളോടുകൂടെ ചേൎന്നു ദൈവാരാധന നടത്തുന്നതിനെ വിരോധിക്ക.

൩. എപ്പിസ്കോപ്പായെ കൂടാതെയുള്ള ആചാൎയ്യസ്ഥാനവാഹകന്മാരെ ത്യജിക്ക.

൪. നൊമ്പുകാലങ്ങളിൽ ഇന്നയിന്ന സാധനങ്ങൾ മാത്രമെ ഭക്ഷിക്കാവു എന്നു വ്യവസ്ഥ ചെയ്ക.

൫. കുൎബ്ബാനയിൽ അപ്പവും വീഞ്ഞും യോജിപ്പിച്ചു ഒന്നായി കൊടുക്കയും ശുദ്ധീകരണപ്രാൎത്ഥനയിൽ പരിശുദ്ധാത്മാവിനെ വിളിച്ചു പ്രാൎത്ഥിക്കയും ചെയ്യുന്ന പൂൎവ്വാചാരം പുനരുത്ഥാനം ചെയ്ക.

൬. രോഗികൾക്കും മരണകിടക്കയിൽ കിടക്കുന്നവൎക്കും വേണ്ടി മാത്രം വിശുദ്ധ കുൎബ്ബാനയിലെ ദിവ്യ ദ്രവ്യം സൂക്ഷിക്കുന്നതിനു അനുവദിക്കയും ഉത്സാഹിപ്പിക്കയും ചെയ്ക.

൭. സ്ഥിരീകരിക്കപ്പെടുന്ന കുട്ടികളെയും രോഗികളെയും തൈലാഭിഷേകം ചെയ്യുന്ന ക്രമം ആവൎത്തിക്കുക.

൮. ശിശുക്കളെ സ്ഥിരീകരിക്കുന്ന ക്രമം പുനൎസ്ഥാപിക്ക.

൯. പട്ടക്കാരുടെ വിവാഹത്തെക്കുറിച്ചുള്ള പ്രാചീന നിയമം വീണ്ടും നടപ്പാക്കുക (എന്നു വച്ചാൽ പട്ടക്കാരൻ ഏക വിവാഹമെ ചെയ്യാവു എന്നും വിധവയെ കെട്ടിക്കൂടാ എന്നും മറ്റുമുള്ള പ്രാചീന നിയമമാകുന്നു.)

൰. നിഖ്യാ വിശ്വാസപ്രമാണം പ്രാചീന സൂന്നഹദോസുകൾ അംഗീകരിച്ച വാചകത്തിൽ ചൊല്ലുക (എന്നു വച്ചാൽ പരിശുദ്ധാത്മാവു പുത്രനിൽ നിന്നുംകൂടെ പുറപ്പെടുന്നു എന്നുള്ള വാചകം എടുത്തുകളക.)

൰൧. മെല്പട്ടക്കാരും പട്ടക്കാരും ചേൎന്നു സൂന്നഹദോസുകൾ നടത്തുന്ന പഴയ ആചാരം നടപ്പാക്കുക ഇവയാകുന്നു. സംഘത്തിൽ ചേരുന്ന അംഗങ്ങൾ ആണ്ടിൽ അഞ്ച് ഷിലിങ്ങ വരി കൊടുക്കണം ഒരു ഷിലിങ്ങ ആണ്ടിൽ കൊടുക്കുന്നവർ അസൊഷിയെറ്റ്സ് എന്ന സ്ഥാനത്തിനു അൎഹന്മാരാകും"

ഈ സംഘത്തിന്റെ മെൽപ്പറഞ്ഞ ഉദ്ദേശങ്ങൾ വായിച്ചുനോക്കിയാൽ സുറിയാനിസഭയിൽ ആചരിച്ചുവരുന്ന എല്ലാ ഉപദേശാചാരങ്ങളും യഥാസ്ഥിതിയിൽ അംഗ്ലിയാസഭയിൽ നടപ്പാകണമെന്നു സംഘക്കാർ ആഗ്രഹിക്കുന്നതായി കാണാം. മലയാളത്തു പരിഷ്കാരം മൂത്തപ്പോൾ പ്രാചീന അപ്പൊസ്തൊല ആചാരങ്ങൾ സമൂലനാശം ചെയ്യണമെന്നാണു ഭ്രമം കേറിയിരിക്കുന്നതു. ഇംഗ്ലാണ്ടിലെ വൈദീകശ്രേഷ്ഠന്മാൎക്കു ഈയിടെ പുതിയ വേദപുസ്തകം ഒന്നും കിട്ടിയില്ല. ഇവിടെ വായിക്കുന്ന വേദപുസ്തകംതന്നെയാണു അവരും വായിക്കുന്നതു. പക്ഷേ അവർ മൂലത്തോടുകൂടിയും വേദത്തിന്റെ ആഴത്തിൽ ഇറങ്ങിയും വായിക്കുന്നതിനാൽ മറിച്ചു ഒരു പരിഷ്കാരം അത്യാവശ്യമാ

യി അവർ കണ്ടിരിക്കുന്നു. "വായിക്ക പോകുന്ന വസ്തു മനുഷ്യനെ അശുദ്ധിയാക്കുന്നില്ല" എന്നുള്ള വാക്യവും കർത്താവു ശരീരരക്തങ്ങളെ വേർതിരിച്ചു കൊടുത്ത വാക്യവും വിധവകളെയും വേശ്യകളെയും വിവാഹം ചെയ്യുന്ന ജെനറാൾ വികാരിമാരെ നീതീകരിക്കുന്ന വാക്യങ്ങളും ഇംഗ്ലണ്ടിലെ ബൈബിളിൽ നിന്നു എടുത്തുകളയാതിരുന്നിട്ടും അവർ ഈ പരിഷ്കാരങ്ങൾ ആവശ്യപ്പെട്ടതിന്റെ രഹസ്യം എന്തായിരിക്കുമെന്നു ഇവിടത്തെ നവീകരണക്കാർ ആലോചിച്ചാൽ എത്ര നന്നായിരിക്കും.



## മലങ്കര ഇടവകപത്രിക പത്രാധിപർ അവർകൾക്കു.

നി. വ. ദി. ശ്രീ. മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ ജീവചരിത്രം വായിച്ചപ്പോൾ കണ്ട ചില പിശകുകൾ വായനക്കാരുടെ അറിവിനുവേണ്ടി താഴെ ചേർക്കുന്നു.

൧. മുളന്തുരുത്തിപള്ളിയിൽ ഒരു മപ്രിയാനാ കബറടങ്ങീട്ടില്ല. വിദേശിയരായ ഈവാനിയോസ് എപ്പിസ്കോപ്പായും ഗ്രീഗോറിയോസ് കുറിലോസ എന്നിങ്ങനെ രണ്ടു മെത്രാന്മാരും ആണ അവിടെ അടങ്ങീട്ടുള്ളതു. ഈവാനിയോസ എന്നും ബസ്സേലിയോസ എന്നും രണ്ടു മപ്രിയാനന്മാർ ഇവിടെ വന്നിട്ടുള്ളതിൽ ഈവാനിയോസു മപ്രിയാനാ തിരിച്ചു പോകയും ബസ്സേലിയോസു മപ്രിയാനാ കണ്ടനാട്ടു കബറടങ്ങുകയും ചെയ്തിരിക്കുന്നു എന്നും ചരിത്രങ്ങളാൽ വ്യക്തപ്പെടുന്നുണ്ടു.

൨. പ്രസ്തുത തിരുമേനിയുടെ ആദ്യ കുഡുംബം ചാത്തുരുത്തിൽ അല്ലാ. ഇതു അടുത്തകാലത്തു അദ്ദേഹത്തിന്റെ പിതാവിനാൽ പുരവച്ചുപാർത്തിട്ടുള്ള പുരയിടത്തിന്റെ പേരു മാത്രം ആണ. ആ പിതാവു മുളന്തുരുത്തിൽ പള്ളത്തട്ടേൽ കുടുംബക്കാരനും കണ്ടനാട്ടു പള്ളി ഇടവക ടി. അങ്ങാടിയിൽ പള്ളിപ്പുറത്തുകാരൻ കല്ലറക്കൽ എന്ന കുടുംബത്തിലെ ചെറിയാൻ കുറിയ എന്ന ആളിന്റെ ഏക പുത്രിയായ ചെറിയാമ്മറിയം എന്ന യുവതിയെ വിവാഹം ചെയ്തു ദത്തവകാശി ആയി പാർത്തു ഇളയ പുത്രനായ തിരുമേനിയുടെ ജനനം വരെ കണ്ടനാട്ടു താമസിക്കയും അദ്ദേഹത്തിന്റെയും സഹോദരസഹോദരിമാരുടെയും, മാമോദീസാ വിവാഹം മുതലായവകൾ കണ്ടനാട്ടു തന്നെ നടത്തിവരികയും ചെയ്തിരുന്നു. ഇന്നും ആ കുടുംബക്കാരുടെ സകല എഴുത്തുകുത്തുകളും കല്ലറക്കൽ ചാത്തുരുത്തിൽ എന്നും, മുൻപള്ളിപ്രത്തുകാരൻ കല്ലറക്കൽ ചാത്തുരുത്തിൽ എന്നും ആണ. ഇതുകൊണ്ടു ചാത്തുരുത്തിൽ എന്നതു കുടുംബപേര അല്ലെന്നും, ഇടവക മുളന്തുരുത്തി അല്ലെന്നും തെളിയുന്നു.

൩. ചാത്തുരുത്തി കുടുംബത്തിലെ വൈദീക പ്രതിനിധി ഗീവ

റുഗീസിന്റെ അനുജൻ ഗീവറുഗീസുകത്തനാര എന്നു കാണുന്നു. ൬ാം ഗീവറുഗീസ കത്തനാൎക്കു ചാത്തുരുത്തിൽ എന്ന പേരിന്നു യാതൊരു അൎത്ഥവും ഉണ്ടായിട്ടില്ലാ- പള്ളത്തട്ടേൽ പുരവത്തു (മത്തായി) തിരുമേനിയുടെ പിതാവു ഇവരുടെ സഹോദരനാണ.

൮- തിരുമേനി ശെമ്മാശ്ശുപട്ടം കൈക്കൊണ്ടതു കോതമംഗലത്തുവച്ചല്ലാ. ൧൦൩൨- കന്നിയിൽ കണ്ടനാട്ടുപള്ളിക്കാരുടെ അപേക്ഷപ്രകാരം കറിങ്ങാച്ചിറപള്ളിയിൽ വച്ചാണ. അദ്ദെഹത്തൊടു ഒരുമിച്ചു പട്ടം കൈക്കൊണ്ടിട്ടുള്ള ബ- കല്ലുകടമ്പിൽ ഗീവറുഗീസകത്തനാർ ഇതിന്നു സാക്ഷിയാണ്.

൯- തിരുമേനി സുറിയാനി പഠിത്വം ആരംഭിച്ചതു ശെമ്മാശ്ശായതിന്റെ ശേഷം കണ്ടനാട്ടുപള്ളിയിൽ ബ- കരോട്ടുവീട്ടിൽ ശിമോൻ കത്തനാരുടെ കൂടയും (കാലം ചെയ്ത ദീവന്നാസ്സ്യോസുമെത്രാപോലീത്താ) പിന്നീടു തന്റെ കാരണവൻ ഗീവറുഗീസുകത്തനാരുടെയുംമറ്റും കൂടയും ആയിരുന്നു. കുറെകാലം കഴിഞ്ഞപ്പോൾ മുളന്തുരുത്തിയിൽക്കൂടി ഇടവകസംബന്ധം അപേക്ഷിച്ചതിൽ യോഗനിശ്ചയപ്രകാരം ഒരു ചെമ്പു പള്ളിക്കു കാഴ്ച വച്ചിച്ച ഉപകരിപ്പസാരം മുതലായ്ക്കു കൊടുത്തുതുടങ്ങി.

൧൦- ഇപ്പൊഴായ്ക്കുവരെ കണ്ടനാട്ടും മുളന്തുരുത്തിലും ഒരുപോലെ തവണമുറ നടത്തിവന്നു. ഇന്നും ആ കുഡുംബം ഈരണ്ടു ഇടവകകളിലും ഒരുപോലെ അവകാശങ്ങൾ തീൎത്തു നടന്നുവരുന്നു.

൧൧- വെട്ടിക്കൽ ദയറാ എന്നുള്ളനാമം പ- പിതാവായ പാത്രിയൎക്കീസബാവായുടെ വരവിന്നു മേൽകല്പനപ്രകാരം ഉത്ഭവിച്ചിട്ടുള്ളതാണ്. അതിന്നുമുമ്പു മുളന്തുരുത്തി പള്ളിവക ഒരു കുരിശുപള്ളിയും മേടകളും മാത്രമെ ഉണ്ടായിരുന്നുള്ളു.

ഇത്രയും സംഗതികൾ വായനക്കാരെ സത്യം ഗ്രഹിപ്പിക്കുന്നതിലെക്കായി പ്രസ്താവിച്ചു എന്നല്ലാതെ ഗ്രന്ഥകൎത്താവിനെയൊ മറ്റൊ ആക്ഷേപിക്കണമെന്നുള്ള ഉദ്ദേശം ഇതിൽ ഇല്ലന്നുള്ള പരമാൎത്ഥം അറിയിച്ചുകൊണ്ടു തല്ക്കാലം വിരമിച്ചുകൊള്ളുന്നു.

എന്നു കണ്ടനാട്ടുനിന്നും. (ഖൊഫ്)

---

ഇതിൽ ൧൦-ാം വകുപ്പിൽ പറയുന്നതു പോലെ മപ്രിയാനാ കബോടഞ്ഞിയിരിക്കുന്നതു കണ്ടനാട്ടാണ്. ഈവാനിയോസ എന്നും ബസേലിയോസ എന്നും രണ്ടു മപ്രിയാനാന്മാർ ഇവിടെ വന്നതിൽ ഈവാനിയൊസ മപ്രിയാനാ തിരിച്ചുപോയി എന്നു പറയുന്നതു ഏതു മപ്രിയാനായെക്കുറിച്ചാണെന്നു മനസ്സിലാകുന്നില്ല. കോതമംഗലത്തും കണ്ടനാട്ടും അടങ്ങിയ രണ്ടു മപ്രിയാനാമാർ അല്ലാതെ വേറെ മപ്രിയാനാ ഇവിടെ വന്നിട്ടില്ല. ഇവൎക്കു ഈവാനിയോസ എന്ന പേരും ഇല്ലായിരുന്നു.

നസ്രാണികൾക്കു പേർ വച്ചു മാറുമ്പോൾ കുഡുംബപേരും മാറുക പതിവാണ. കുഡുംബം മുളന്തുരുത്തി ഇടവകയാണെന്നും വീട്ടുപേർ മുമ്പിൽ ഒരു വിധവും പിന്നീടു ഭേദപ്പെടുത്തിയും എഴുതാറുണ്ടെന്നും ലേഖകൻ സമ്മതിക്കുന്ന സ്ഥിതിക്കു ൨-ം ൩-ം വകുപ്പുകളിൽ പറയുന്ന പിശകുകൾ പിശകായി വിചാരിക്കണമെന്നുണ്ടോ? കൊച്ചുതിരുമേനിയുടെ സ്ഥാത്തിക്കോനിൽ തന്നെ ചാത്തുരുത്തിൽ ഗീവറുഗീസു റമ്പാൻ എന്നു എഴുതിയിരിക്കുന്നതു ഒരു പിശകായി അദ്ദേഹം തന്നെ വിചാരിച്ചിരുന്നില്ല. കൊച്ചുതിരുമേനി ശെമ്മാശുപട്ടം മാത്ത്യൂസ് അത്താനാസ്യോസിനോടു കൈക്കൊള്ളുകയും പിന്നീടു ക്രിലോസബാവായോടു മാറി ഏൽക്കയും ചെയ്തിട്ടുണ്ട. അതുകൊണ്ടു പട്ടമേററ സ്ഥലത്തെക്കുറിച്ചു ൪-ാം വകുപ്പിൽ പറയുന്ന പിശകും പിശകാകുമൊ എന്നു സംശയിക്കുന്നു.

സുറിയാനി പാഠങ്ങൾ പലതും ചൊല്ലികൊടുത്തുകാണും. അവരുടെയെല്ലാം പേരുകൾ ചരിത്രകർത്താവു പറഞ്ഞില്ലെന്നുവച്ചു അതു ഒരു പിശകാകയില്ല.

വെട്ടിയ്ക്കലെ കെട്ടിടം ദയറായായി പ്രതിഷ്ഠിച്ചതു ബാവാ എഴുന്നെള്ളിയതിൽ പിന്നെയാണ്. കൊച്ചുതിരുമേനി റമ്പാനായി താമസിച്ചതു അവിടെയാണെന്നുള്ള സംഗതിയിൽ ലേഖകനു തർക്കമുണ്ടെന്നു തോന്നുന്നില്ല. റമ്പാന്മാർ താമസിക്കുന്ന സ്ഥലമാണ് ദയറാ. വെട്ടിക്കൽ ഇതിനു മുമ്പും റമ്പാന്മാർ താമസിച്ചിട്ടുണ്ട.

മ. ഇ. പ. പ.

---

മലങ്കര ഇടവകപ്പത്രികപത്രാധിപരവർകൾക്കു.

അല്ലയൊ മാന്യ പത്രാധിപരവർകളെ! താങ്കളുടെ പത്രാധിപത്യത്തിൻ കീഴിലും നമ്മുടെ സമുദായത്തിന്റെ പ്രത്യേക സംരക്ഷണയിലും നടത്തപ്പെടുന്നതും സദുപദേശങ്ങൾ ധാരാളം പ്രചരിച്ചിട്ടുള്ള ഇക്കാലത്തു നമ്മുടെ സമുദായത്തെ ശരിയായനിലയിലും സ്ഥിതിയിലും നടത്തിക്കൊണ്ടു പോകുവാൻ തക്കവണ്ണം ഒരു മാതാവെന്നപോലെയിരിക്കുന്നതുമായ നമ്മുടെ മാന്യ പത്രികയുടെ മിഥുന മാസത്തെ പത്രികയിലുള്ള "തെക്കൊക്കെയോടിയുടെ" പ്രത്യേക ലേഖനം വായിച്ചതിൽ മാന്യ പത്രികയുടെ വായനക്കാരാകുന്ന അനേകം നല്ല ആളുകളെ ഉടൻ പരിഭ്രമിപ്പിച്ചല്ലാതെ അസ്വാസ്ഥിപ്പിക്കുന്നതും പ്രഥമദൃഷ്ടിയിൽ സാമാന്യക്കാർക്കു വിശ്വാസമല്ലാത്തതുമായ ചില ദോഷാരോപണങ്ങൾ ഉള്ളതായി കണ്ടു.

പ്രസ്തുതലേഖനത്തിൽ യാക്കോബായക്കാരനെന്നും പറഞ്ഞു നവീകരണ ഉപദേശങ്ങൾ പഠിപ്പിക്കുന്ന ഇരവിപേരൂർ ചെറിയമണ്ണേത്തു യൌസെപ്പു എന്ന ഒരു ദൈവീക പിശാചുള്ളതായി പ്രസ്താവിച്ചിരിക്കുന്നു. ലേഖകന്റെ അസാധാരണമായ ബുദ്ധിശക്തികൊണ്ടും സങ്കല്പശക്തികൊണ്ടും ദൈവീകപിശാചെന്നു നാമകരണം ചെയ്തിട്ടുള്ള ആളിനെപ്പററി അന്വേഷിച്ചതിൽ ടി. സ്ഥലത്തു അങ്ങനെ ഒരാളും വീടും ഉള്ളതായി അറിയുന്നില്ല.

എന്നാൽ പ്രസ്തുത സ്ഥലത്തു കൊച്ചുമണ്ണേത്തു എന്ന ഒരുവീടും അവിടെ യൌസെപ്പെന്ന പേരായി ഒരു ഉപദേശിയും ഉള്ളതായി അറിവുണ്ടു. ഇദ്ദേഹം സാക്ഷാൽ യാക്കോബായക്കാരനും നമ്മുടെ സമുദായത്തിന്റെ പ്രധാന മേലദ്ധ്യക്ഷനും വന്ദ്യ പുരോഹിതനുമായ വല്യ മെത്രാപ്പൊലീത്താ തിരുമനസ്സിലെ കല്പനയോടുകൂടി സഞ്ചാര പ്രസംഗം നടത്തിവരുന്ന ആളുമായിരിക്കുന്ന സ്ഥിതിക്കു ഇ

ദ്ദേഹത്തിന്റെ നേരെ നമ്മുടെ ലേഖകൻ പ്രയോഗിച്ചിരിക്കുന്ന ദിവ്യാസ്ത്രം അസ്ഥാനത്തിലായിപ്പോയോയെന്നു ഒരു ശങ്കയുണ്ടു.

ഇദ്ദേഹത്തെ "ദൈവീകപിശാചെന്നു" യാതൊരു അടിസ്ഥാനവും കൂടാതെ നാമകരണം ചെയ്യുന്നതിനു തുനിഞ്ഞിറങ്ങിയ ലേഖകന്റെ മനോധൈര്യം വിസ്മയനീയമായിരിക്കുന്നു. പക്ഷെ, പരിഷ്കാരവും അറിവും വർദ്ധിച്ചുവരുന്തോറും തെക്കൻദിക്കുകളിലെ കാര്യം ഒക്കെ കണക്കിലാകും എന്നു ഉൽഘോഷിക്കുന്ന ലേഖകന്റെ മനഃപരിഷ്കാരവും ബുദ്ധിവിശാലതയും ഇവകളെക്കുറിച്ചുള്ള ലേഖകന്റെ വിവരണംതന്നെ പ്രത്യക്ഷപ്പെടുത്തുന്നുണ്ടല്ലൊ.

ഏതായാലും "ബുദ്ധിശക്തികൊണ്ടും കാര്യവിവേകംകൊണ്ടും സത്യഭക്തികൊണ്ടും" സർവത്ര പൂജ്യനെന്നു എല്ലാവരാലും സമ്മതിക്കപ്പെട്ടിരിക്കുന്ന നമ്മുടെ വന്ദ്യപിതാവിനു ഈ വിധമാണൊ എന്താണാവൊ പേരു കേൾക്കാറായിരിക്കുന്നതു. തിരുമേനിയുടെ ഭാഗ്യവിശേഷംകൊണ്ടു ഇതിനു ഒന്നിനും സംഗതി വരാതിരിക്കട്ടെ.

എന്നു വടക്കുനോക്കി.

## ഒരു നവീകരണക്കാരന്റെ തിരിവു.

ഇടവകപത്രിക പത്രാധിപർ അവർകൾക്കു വന്ദനം. പത്രാധിപരെ, ഈ ലേഖനത്തെ കൂടെ താങ്കളുടെ പത്രത്തിന്റെ കോണിൽ പതിച്ചു കാണേണമെന്നു ആഗ്രഹിക്കുന്നു. എന്റെ മകൻ വറുഗീസു എന്ന കൊച്ചനെ സംബന്ധിച്ചു ഈയിട നടന്ന അതിശയവാൎത്തയെപറ്റി താങ്കളും കേട്ടിരിക്കുമല്ലൊ. ഈ സംഗതികളുടെ വാസ്തവം എല്ലാവരും ഗ്രഹിപ്പാൻവേണ്ടി ഞാൻതന്നെ താഴയിൽ എഴുതികൊള്ളുന്നതു:— അനുസരണമുള്ളവനും സുശീലനുമായ എന്റെമകൻ വറുഗീസു എന്നകൊച്ചനു കഴിഞ്ഞ മിഥുനമാസം ആദ്യം മുതൽ അല്പമായ അനുസരണക്കേടു കണ്ടുതുടങ്ങി. ടി. മാസം ഒടുവിൽ ഒരു ദിവസം ഞാൻ ഇവിടെ ഇല്ലാതിരിക്കുമ്പോൾ നിലവിളിക്കയും ഇനിക്കു ഇവിടെ നില്പാൻ പാടില്ലെന്നും ഞാൻ പോകയാകുന്നു എന്നും പറഞ്ഞു അവസാനയാത്ര പറഞ്ഞുതുടങ്ങുകയും പലരും കൂടി സമാധാനം പറകയും തടുക്കുകയും ചെയ്തിട്ടും സമ്മതിക്കാതെ പൊട്ടുളകയുംചെയ്തു വീട്ടിൽ നിന്നും കുറെ ദൂരം പോയതുമുതൽ ധൈര്യവാനായി അറിവുള്ള ഓരോ ആളുകളിൽ നിന്നും യാത്രക്കു വേണ്ട കുട വടി പണം മുതലായതു തക്കയോഗ്യംപോലെ കളവു പറഞ്ഞു കൈക്കലാക്കി അയിരൂർ, ചെങ്ങന്നൂർ, മാവേലിക്കരെ, കായങ്കുളം കൊല്ലംവരെയും ചെന്നു. ഇതിനിടയ്ക്കു, ഞാൻ അറിവുള്ള ആളുകൾക്കു പല ദേശങ്ങളിലേക്കും എഴുത്തു അയക്കയും പരുമലെ കബറടങ്ങിയ കൊച്ചുതിരുമനസ്സിലേക്കു കൊച്ചൻ തിരികെ വരുവാൻ വേണ്ടി നേർച്ച നേരുകയും ചെയ്തു. കൊല്ലത്തുനിന്നും അവൻ തിരികെ വള്ളം കയറി കായംകുളത്തു ഇറങ്ങി മാവേലിക്കരെ വഴിയായി വരുമ്പോൾ അറിവുള്ള ഒ

രാൾ കണ്ടു പിടികൂടി. അപ്പോൾ മല്ലപ്പള്ളിക്കു പോകയില്ലന്നു തക്കം പറഞ്ഞതിനാൽ അയിരൂർ അവന്റെ അമ്മാച്ചന്മാരുടെ വീട്ടിൽ ആക്കുകയും ഇനിക്കു അറിവു തരികയും ചെയ്തു. ഞാൻ അവന്റെ ജ്യേഷ്ഠനെ അയച്ചാറെ അവനോടു ശണ്ഠ കൂടുകയും അവൻ ഭയപ്പെട്ടു പോരികയും ചെയ്തു. അയിരൂർനിന്നും അവൻ തിരുവല്ലാ വഴിയായി ആലപ്പുഴെക്കു പോയി അവിടെ ഇപ്പോൾ ഇരിക്കുന്ന മുൻസിപ്പു അദ്ദേഹം അവന്റെ സംബന്ധി ആകയാൽ അവിടെ ചെന്നു കളവുകൾ പറഞ്ഞു (ഭക്ഷണവും കഴിഞ്ഞശേഷം) പണം കൈക്കലാക്കി കടപ്പുറത്തേക്കു പോയി. അമ്പോ! വീട്ടിനു വെളിയിൽ ഇറങ്ങാത്ത കൊച്ചന്റെ യാത്ര അവനെ അറിയുന്നവർക്കൊക്കെയും അതിശയം തന്നെ.

അവൻ ആലപ്പുഴെ നിന്നും തിരികെ എന്റെ വീട്ടിൽ വന്നു വർത്തമാനങ്ങൾ ചോദിച്ചതിൽ ഞാൻ ഇനിയു പോകും, കൊച്ചിക്കു പോകേണം, മദ്രാസിനു പോകേണം എന്നു പറകയും തെക്കോട്ടും വടക്കോട്ടും കണ്ടമാനം നടകയും അനുസരണം ഇല്ലായ്മയും രാത്രിയിൽ സ്വപ്നംകണ്ടു വിമ്മിഷ്ടപ്പെടുകയും ഇങ്ങിനെ മൂന്നുനാലുദിവസം കഴിഞ്ഞ ശേഷം ൨൦ ചിങ്ങമാസം ൯൦-ാം നു ഉദ്ദേശം എട്ടു നാഴിക രാത്രി സമയം അവൻ മാത്രം ഉറങ്ങികിടക്കുമ്പോൾ പതിവുപോലെ സ്വപ്നം കണ്ടു വിമ്മിഷ്ടപ്പെട്ടുതുടങ്ങി വിളിച്ചുണർത്തിയപ്പോൾ അവൻ അഞ്ചാറു കറുത്ത തടിയന്മാർ എന്റെ കഴുത്തിനു ഞെക്കി പിടിച്ചു ശ്വാസം വിടുവാൻ പാടില്ലാതെ എന്നെ കഷ്ടപ്പെടുത്തി എന്നു പറഞ്ഞു. അവൻ ദാഹത്തിനു ചോദിക്കയും അവന്റെ പരവശവും ഉഷ്ണവും കണ്ടു ഇനിക്കു മനസ്താപം തോന്നിപ്പോയി. ഉടനെ ഞാൻ തിരുമനസ്സിലേക്കുള്ള നേർച്ചനിമിത്തം ഇവൻ ഇവിടെ വന്നു എന്നു വിചാരിച്ചു ഇവനു എന്തു ദീനമായിരുന്നാലും പൂർണ്ണ സുഖം ഉണ്ടാകേണമെന്നു പ്രാർത്ഥിച്ചു ഒന്നു കൂടെ നേർന്നു. നേർച്ചയുടെ പ്രാർത്ഥനം അവസാനിക്കും മുമ്പെ അവൻ തലയിട്ടു തല്ലുകയും കൈ ഇട്ടടിക്കയും കാലുകൾ ഇട്ടടിക്കയും അലറുകയും തന്നെ ഞാൻ കടിക്കയും എന്നു വേണ്ടാ ലഹള കൂട്ടി. ഞാൻ അവനെ പിടിത്തവും തുടങ്ങി. ശേഷമുള്ളവരുടെ സഹായത്താൽ കിണറുകയറു കൊണ്ടുവന്നു പാദം മുതൽ ചുററി കെട്ടി. അപ്പോൾ അവൻ വല്ലരെ ശക്തിയായും യുക്തിയോടും കേൾക്കുന്ന ആളുകൾ അതിശയിക്കയും ഭയപ്പെടുകയും ചെയ്യത്തക്കവിധത്തിൽ സംസാരിപ്പാൻ തുടങ്ങി. അതിൽ ഇനിക്കു ധൈൎയ്യവും വൈരാഗ്യവും വർദ്ധിച്ചു. അവന്റെ ഒന്നാമത്തെ വാക്കു ഞങ്ങൾ ഇവനെ കൊണ്ടുപോകുമെന്നായിരുന്നു. ഉടനെ ഞങ്ങൾ തമ്മിൽ ചോദ്യവും ഉത്തരംപാച്ചിലും തുടങ്ങി:—

ഞാൻ. നിങ്ങൾ ഇവനെ എവിടെ കൊണ്ടുപോകും?

അവൻ. തോട്ടുങ്കലെ മാത്തന്റെ മകനെ കൊണ്ടുപോയെടത്തു കൊണ്ടുപോക. *

ഞാൻ. മാത്തന്റെ കൊച്ചിനെ നിങ്ങൾ എവിടെ കൊണ്ടുപോയി?

അവൻ. അവന്റെ കുടൽ വലിച്ചു കീറി അവനെ ഞങ്ങൾ കൊന്നു, അവൻ ഞങ്ങളോട്ടു കൂടെ ഉണ്ടു

ചോദ്യം. നിങ്ങൾ അവനെ കൊല്ലുവാനുള്ള കാരണം എന്തു?

ഉത്തരം. ഇന്നിടത്തു ഇന്നാരു ¶ ഞങ്ങളെ ഓചയ്ക്കകത്താക്കി ഇന്നാരുടെ കയ്യിൽ കൊടുത്തു മാത്തന്റെ തട്ടിൻപുറത്താക്കി.

ചോ. ആ കൊച്ചു ചെറുക്കനെ കൊല്ലുവാനൊ നിങ്ങളെ അയച്ചതു?

ഉ. അല്ല, മാത്തനെ കൊല്ലുവാനായിരുന്നു. എങ്കിലും അവന്റെ മകനെ ആണ് കൊല്ലുവാൻ ഒത്തതു.

ചോ. നിങ്ങൾ ഇവിടെ വന്നതു എങ്ങിനെ?

ഉ. വ.....(എന്നവൻ) തേങ്ങാപിണ്ണാക്കിനകത്തു ഞങ്ങളെ കൊണ്ടുവന്നു ഇവന്നു കൊടുത്തു.

ചോ — അവന്നു ആരു കൊടുത്തു?

ഉ. കു.........എന്ന അവരു കൊടുത്തു.

ചോ. — അവൾക്കു ആരു കൊടുത്തു?

ഉ. — അവളുടെ ഭർത്താവു കൊടുത്തു.

ചോ. — അവന്നു ആരു കൊടുത്തു?

ഉ. — പ....കൊടുത്തു.

ചോ. — അവന്നു ആരു കൊടുത്തു?

ഉ. — പ....എന്ന ശൂദ്രൻ കൊടുത്തു.

ചോ — അവനാണൊ നിങ്ങളുടെ ഉടമസ്ഥൻ?

ഉ. — ഉടമസ്ഥനെ പറകയില്ല. ഞങ്ങൾ അല്പനേരത്തേക്കു ഇവനെ വിട്ടു സഞ്ചരിപ്പാൻ പോകുന്നു.

ഇതിനിടയിൽ അവൻ അലറുകയും കെട്ടോടു കൂടെ ചാടുകയും ഉണ്ടായി. ഈ ഇടകൊണ്ടു എന്റെ അയൽക്കാരും അന്യജനങ്ങളും വന്നുചേർന്നു. ഇങ്ങിനെ ഈ പ്രാവശ്യം അടങ്ങി. എന്റെ കെട്ടു അഴിക്കേണമെന്നു അവൻ പറഞ്ഞു. അങ്ങിനെ ചെയ്തു. അവനോടു ചോദിച്ചതിൽ വയററിൽ പരവശം വന്നു എന്നും പിന്നെ ഉണ്ടായതു ഒന്നും ഞാൻ അറിഞ്ഞില്ലെന്നും അവൻ പറഞ്ഞു.

* തോട്ടുങ്കലെ മത്തന്റെ കൊച്ചു കഴിഞ്ഞ മീനമാസത്തിൽ രക്തം ഒഴിഞ്ഞു ഛർദ്ദിച്ചു പെട്ടെന്നു മരിച്ചുപോകയും അവന്റെ മേൽതട്ടിൽ അത്ഭുതരൂപം വരച്ചും മനസ്സിലാകാത്ത വിധത്തിൽ ചില വാചകങ്ങൾ എഴുതിയും മൂന്നു ഓലതുണ്ടു ഇരുന്നതു ഞാനും മററു പലരും കണ്ടിരുന്നതിനെയും ഓർമ്മ വരികയും ചെയ്തു.

¶ പ്രിയ സാറെ, ഞാൻ ഇവരുടെ എല്ലാപേരും ഇവിടെ പ്രസ്താവിപ്പാൻ ലജ്ജിക്കുന്നു.

പിറെറ ദിവസം അതിരാവിലെ ഏതായാലും ആകട്ടെ ഈ ദീനത്തിനുകൊള്ളാം എന്നുതോന്നിയ രണ്ടുവൈദ്യന്മാരുടെ പക്കൽ ആളയച്ചു. രണ്ടുപേരെയും കാണുന്നതിനിടയാകാതെ ആൾതിരികെവന്നു ആ തിയ്യതിയും മൂന്നുനാഴികപകലെ വീണ്ടും ദിനംവന്നു. മുമ്പെപ്പോലെ ലഹളതുടങ്ങി. കൈകാലുകൾ കെട്ടി മൂന്നുനാലുപേരു പിടിച്ചു.

ചോ. —നിങ്ങൾ ഇതേവരെ എവിടെ ആയിരുന്നു.

ഉ. —ഞങ്ങൾ ലോകം ഒക്കെ സഞ്ചരിപ്പാൻ പോയിരുന്നു. മാ.... വീട്ടിൽ ചെന്നു ഭക്ഷണവും കഴിഞ്ഞു വന്നതാണ. ഇവനെ ഞങ്ങൾ കൊച്ചിക്കു കൊണ്ടുപോകും, മദ്രാസിനു കൊണ്ടുപോകും.

ചോ. —ഇവനെ നിങ്ങൾ എവിടെ എല്ലാം കൊണ്ടുപോയി?

ഉ. —കൊല്ലത്തിനു കൊണ്ടുപോയി, ആലപ്പുഴക്കു കൊണ്ടുപോയി ഇവനെ ഞങ്ങൾക്കു കടലിൽ തള്ളികളയാമായിരുന്നു.

ചോ. —എന്താണ തിരികെ കൊണ്ടുവന്നതു?

ഉ. —അതു നിങ്ങളുടെ മുനിയുടെ നിമിത്തമാണ. (എന്നുപറഞ്ഞു മുനിയെ ഒന്നു രണ്ടു പ്രാവശ്യ "ക"....കൂട്ടിവിളിച്ചു)

അപ്പോൾ അവിടെ കൂടിയിരുന്ന ആളുകൾക്കു കേൾപ്പാൻ വേണ്ടി മുൻ പ്രാവശ്യം പറഞ്ഞ വാക്കുകൾ എല്ലാം ചോദിച്ചു പറയിച്ചതു കൂടാതെ,

ചോ. —ഇവനെ വിട്ടുപോക, അല്ലെങ്കിൽ നിങ്ങളെ ഞങ്ങൾ ഇല്ലായ്മപ്പെടുത്തും. അല്ലെങ്കിൽ കെട്ടിയിരുത്തും.

ഉ. —ഞങ്ങളെ കൊണ്ടുപോകുന്നവരും കെട്ടുന്നവരും ലോകത്തിൽ ആരും ഇല്ല വേദപുസ്തകത്തിൽ പറയുന്ന ക്രിസ്തുവുമായി ഞങ്ങൾ യുദ്ധം ചെയ്യുവരാണ്.

ചോ. —അന്നു നിങ്ങൾക്കു കിട്ടിയില്ലെ? പാതാളത്തിൽ ചാടിയ്യു വിട്ടുപോയൊ?

ഉ. —അയാളോടു ഞങ്ങൾ മടുത്തു എങ്കിലും നിങ്ങളോടു മടുക്കേണമെന്നുണ്ടൊ?

ചോ. —അവന്റെ ആളുകളാണെ ഞങ്ങളും.

ഉ. —നിങ്ങൾ സത്യക്രിസ്ത്യാനികൾ അല്ല

ചോ. —പ.... ക.. സത്യക്രിസ്ത്യാനി ആണൊ?

(ഇവൻ ഇവിടുത്തെ മുഞ്ഞബ്രദറൻമാരിൽ തലവനാണ)

ഉ. —അവൻ കള്ളനാണ. അവൻ ഞങ്ങളോടു കൂടെ ആയിരുന്നു. ഇപ്പോൾ തൊഴിൽ (ക്ഷുദ്രം) ഒന്നും ചെയ്യുയില്ല. അവൻ മുക്കാലും പിഴച്ചു ഞങ്ങളോടുകൂടെ വരാറായിരിക്കുന്നു. ഇവനെ (എന്റെ മകനെ) ഞങ്ങൾ ശ്വാസം മുട്ടിച്ചുകൊല്ലും.

ഇങ്ങിനെ പറഞ്ഞിട്ടു ശ്വാസം വിടാതെ അരയ്ക്കാൽ, കാൽനാഴിക പിടിച്ചുതുടങ്ങി. ഇങ്ങിനെ പല പ്രാവശ്യം ശ്വാസം മുട്ടിച്ചതിൽ മരിച്ചുപോകും എന്നു ഞങ്ങൾക്കും തോന്നി. പിന്നെയും മുനിയെ

"ഷക...... ..." എന്ന വിളിക്കയും മുനിയെ ഞങ്ങൾ ഭസ്മമാക്കിക്കളയുമെന്നും മുനി സാരമില്ലെന്നും ഇവനെ ഞങ്ങൾ കൊണ്ടുപോകുമെന്നു നാട്യങ്ങൾ പറകയും ചെയ്തശേഷം കു.. പുരയിടം വിട്ടുകൊടുക്ക. നിങ്ങൾ അതിലെ അനുഭവം എടുക്കരുതു എന്നു പറഞ്ഞു.

ചോദ്യം — ആ പുരയിടം നിന്റെ അ.. ടെ ആണൊ?

ഉ. — അങ്ങിനെ ചോദിക്കുന്നപക്ഷം അതുതന്നെ അല്ല, ലോകം എല്ലാം ഞങ്ങളുടെതു ആണ.

ചോ. — ദൈവം എന്ന ഒരാൾ ഇല്ലെ?

ഉ. — ഞങ്ങൾ തന്നെ ദൈവങ്ങൾ. ഇപ്പോൾ ഞങ്ങൾ ഇവനെ വിട്ടുസഞ്ചരിപ്പാൻ പോകുന്നു.

ഇവിടെ രണ്ടാം പ്രാവശ്യം ദീനം നിന്നു.

ഉടനെ ഒരു വൈദ്യനെ കൊണ്ടുവന്നു. വീണ്ടും ദീനം വന്നു. മേൽ പറഞ്ഞിട്ടുള്ള ലക്ഷണങ്ങൾ കൂടാതെ വൈദ്യനെയും ചീത്ത പറഞ്ഞു ചില നാട്യങ്ങളും പറഞ്ഞു മുമ്പെപോലെ ദീനം നിന്നു.

വൈദ്യൻ മുഖാന്തിരം ഒരു അഞ്ജനക്കാരനെ വരുത്തി. അവൻ വന്ന ഉടനെയും ദീനം തുടങ്ങി. ഇവൻ (ദീനക്കാരൻ) ഒരിക്കലും കണ്ടിട്ടില്ലാത്ത അഞ്ജനക്കാരന്റെ ജാതിയും പേരും പറഞ്ഞു ചീത്ത വിളിക്കയും അടിപ്പാൻ ഭാവിക്കയും ചെയ്തതിങ്കൽ അവൻ കിടുകിടെ വിറച്ചുപോയി. ഞങ്ങൾ അവനെ പിടിച്ച അഞ്ജനം നോക്ക എന്നു പറഞ്ഞു. അവൻ നോക്കി ഒരു ബ്രാഹ്മണനെയും ഒരു തുലുക്കനെയും അവരോടു ചേൎന്ന പത്തു ആളുകളെയും കാണുന്നു. തുലുക്കൻ മാത്രം ഇപ്പോൾ ദേഹത്തിൽ ഉണ്ടു. ഇവരോടു ആരു വിചാരിച്ചാലും ഒന്നും കഴിവുണ്ടെന്നു തോന്നുന്നില്ല. ഇതാ അവർ വടക്കോട്ടു പോകുന്നു എന്നു അഞ്ജനക്കാരൻ പറഞ്ഞു.

ഇങ്ങിനെ നാലാം പ്രാവശ്യവും ദീനം നിന്നു.

വിവരമായി എല്ലാവശത്തും നോക്ക എന്നു അഞ്ജനക്കാരനോടു പറഞ്ഞു. അജ്ഞനക്കാരനും ഭയം കൂടാതെ നോട്ടം തുടങ്ങി.

അജ്ഞനക്കാരനും ഞങ്ങളും തമ്മിലുള്ള സംഭാഷണം.

അജ്ഞനക്കാരൻ. — നിങ്ങൾ ഒരു മുനിക്കു വഴിപാടു നിശ്ചയിച്ചിട്ടുണ്ടോ?

ഞങ്ങൾ. — നീ എന്തു കണ്ടു?

അജ്ഞനക്കാരൻ. — മുനിയുടെ ദൃഷ്ടി രോഗിയുടെമേൽ ഉണ്ടു.

ഞങ്ങൾ. — എന്നുപറഞ്ഞാൽ നീ കണ്ടതു എന്തു?

അജ്ഞനക്കാരൻ. — സൎപ്പത്തിന്റെ തലയുള്ള ഒരു വടിയും ഒരു കുരിശും കാണുന്നുണ്ടു. രോഗിയുടെ ദേഹത്തിൽ വടി നെട്ടുകെ കാണുന്നു. മുനിയുടെ ശക്തി വളരെ ബലമായി ഈ ദീനക്കാരന്റെമേൽ കാണുന്നു. മുനിക്കു പൂൎണ്ണമായി ഇങ്ങോട്ടു മുഖപ്രസാദം കാണുന്നില്ല. ഒന്നു കൂടി വിശ്വാസത്തോടെ നിശ്ചയിച്ചാട്ടെ.

ഞാൻ. — ഞാൻ നവീകരണക്കാരൻ എന്ന ശങ്ക ഇനിക്കുതന്നെ തോന്നിയിരിക്കെ ഉടൻ അരികെ ഇരുന്ന ഒരു ക്രിസ്ത്യാനിയും എന്നെ ബോധപ്പെടുത്തി. ഞാൻ നവീകരണത്തെ വിട്ടുതിരിഞ്ഞു ഇവനെ തിരുമനസ്സിലെ ആളായിട്ടു വിട്ടിരിക്കുന്നു എന്നു നിശ്ചയിച്ചു.

അജ്ഞാനക്കാരൻ. — മുനിക്കു ഇപ്പോൾ നിങ്ങളുടെ മേൽ എന്തൊ ഒരു പ്രസാദം കാണുന്നുണ്ടു. ഈ ദീനത്തിനു വേറെ ചികിത്സ വേണമെന്നു തോന്നുന്നില്ല.

വീണ്ടും അഞ്ചാം പ്രാവശ്യാ ദീനം വന്നു.

മുൻ പതിവുപോലെ പറഞ്ഞതു കൂടാതെ ഇവനെ ഞങ്ങൾക്കു വിട്ടുതരേണം. വേറെ ഞങ്ങൾ ഉപദ്രവം ഒന്നും ചെയ്കയില്ല. നിങ്ങളുടെ മുനി ഞങ്ങളെ കഷ്ടപ്പെടുത്തുന്നു. ഞങ്ങളോടു പിണങ്ങേണ്ടാ. ഇവനെ ശ്വാസം മുട്ടിച്ചു അഞ്ചുനാഴിക ഞങ്ങൾ പിടിച്ചുകൊണ്ടിരിക്കും അങ്ങിനെ ഞങ്ങൾ ഇവനെ കൊല്ലും. ഇനിയത്തെ പ്രാവശ്യ ഇവനെ ഞങ്ങൾ കൊണ്ടുപോകും. ആദാമിനെ വഞ്ചിച്ചതു ഞങ്ങളാണ. ഞങ്ങൾ പാതാളത്തിൽ നിന്നു കയറിവന്നവരാണ; എന്തു കാൎയ്യവും ഞങ്ങൾക്കു അറിയാം. മുനി ഞങ്ങളെ കഷ്ടപ്പെടുത്തുന്നു. എങ്കിലും ഞങ്ങൾ വന്നകാൎയ്യം സാധിച്ചെ പോകയുള്ളു. ഞങ്ങൾ സത്യമുള്ളവരാണ. ഞങ്ങൾക്കു രക്തം തന്നു അയച്ചതാണ, ഇവന്റെ രക്തം കുടിക്കാതെ ഞങ്ങൾക്കു പോകുവാനും പാടില്ല. ഇനിയും വരുമ്പോൾ ഞങ്ങൾ ഇവനെ കൊണ്ടുപോകും.

ഉടൻ ദീനം നിന്നു. വീണ്ടും ആറാം പ്രാവശ്യാ ദീനം വന്നു. ഞാൻ തുലുക്കനാണ. ഞങ്ങളുടെ കൂട്ടം എല്ലാം ചിതറിപ്പോയി. മുനി ആണ ഞങ്ങളെ ചിതറിച്ചതു, ഞാനും പോകയാണ. ഉടനെ ദീനം നിന്നു.

പിന്നെ ഏഴാം പ്രാവശ്യാ ദീനം തുടങ്ങി. എന്നെ മുമ്പിലത്തെതുപോലെ പിടിക്കരുതു, ഞാൻ ബ്രാഹ്മണനാണ. ഇതുവരെയും ഞാൻ ഈ ദേഹത്തിൽ കയറീട്ടില്ല. ഏതായാലും നിങ്ങളുടെ മുനിയുമായി എനിക്കു ഒന്നു നോക്കേണം.

ചോ. — എന്താണ ഇത്ര താമസിച്ചതു?

ഉ. — കൂട്ടർ എല്ലാം ചിതറിപ്പോയി അവരെ ഒരുമ്പെടുത്തുകയായിരുന്നു.

ചോ. — നിങ്ങൾ എല്ലാവരും ഉണ്ടോ?

ഉ. — ഉണ്ടു, വെളിയിൽ നില്ക്കുന്നു. എന്നു പറഞ്ഞു ഇവനെ വളരെ ദണ്ഡിപ്പിക്കയും ചെയ്തു ശേഷം ഞങ്ങൾ പോയിട്ടുള്ള കാൎയ്യം ഒന്നും സാധിക്കാതെയിരുന്നിട്ടില്ല. ഇതു ഒക്കുമെന്നു തോന്നുന്നില്ല. അതുകൊണ്ടു ഞങ്ങൾ പൊയ്ക്കൊള്ളാം. നിങ്ങളുടെ മുനി ഇത്ര ശക്തിയുള്ള ആളാണെന്നു ഇപ്പൊഴാണ അറിഞ്ഞതു. നിങ്ങൾക്കു വല്ലതും ചോദിപ്പാനുണ്ടെങ്കിൽ ചോദിപ്പിൻ, പറയാം. അപ്പോൾ ചോദിച്ചതും

ചോദിക്കാത്തതുമായ പലതും പറഞ്ഞു. എന്നാൽ ചില കാൎയ്യങ്ങൾ ചോദിച്ചു നിൎബ്ബന്ധിച്ചതിൽ പറകയില്ലെന്നും നിങ്ങളുടെ ചോദ്യം കൊണ്ടല്ല ഞങ്ങൾ പറയുന്നതു, നിങ്ങളുടെ മുനിയുടെ നിമിത്തമാകുന്നു പറയുന്നതു. ഞങ്ങൾ എങ്ങിനെ എല്ലാം ആജ്ഞയിട്ടു പോകേണമെന്നു നിങ്ങൾ പറയുന്നുവൊ അപ്രകാരം ആജ്ഞയിട്ടു പൊയ്ക്കൊള്ളാം. ഞങ്ങൾക്കു കുരവള്ളിയിൽ ഉറുത്തു കുറെ രക്തം തന്നു അയക്കണം. തരികയില്ലെന്നു ഞാൻ തൎക്കിച്ചു. ഒരു കോഴിയുടെ രക്തം എങ്കിലും തന്നു അയക്കണമെന്നു കിഞ്ചി അപേക്ഷിച്ചു തുടങ്ങി. കൂടെ നിന്നവരിൽ ഒരുവൻ ഒരു കോഴിയുടെ രക്തം കൊടുത്തു. ഈശോമിശിഹായെകൊണ്ടും മുനിയെകൊണ്ടും പൊയ്ക്കൊള്ളാം എന്നു മുമ്മൂന്നു ആജ്ഞയിട്ടു. ഞങ്ങൾ പോകുന്ന അടയാളം ഒന്നു കാണിക്കേണമൊ എന്നു ചോദിച്ചു. അങ്ങിനെ ഒന്നു കാണിച്ചാൽ കൊള്ളാം ആയ്തു ഒരു വൃക്ഷത്തേൽ ആയിരിക്കേണം എന്നു ഞാൻ പറഞ്ഞു. അതും അതിനപ്പുറവും കാണിക്കുന്നവരായിരുന്നു ഞങ്ങൾ. മുനി ഞങ്ങളുടെ ശക്തികൾ കുറച്ചുകളഞ്ഞതു കൊണ്ടു ഇപ്പോൾ പാടില്ല. ഇവന്റെ ദേഹത്തിൽതന്നെ കുറെ കാണിച്ചു പൊയ്ക്കൊള്ളാം. നിങ്ങളുടെ ക്രിസ്തുവിന്റെ അടുക്കൽ ഊമനും ചെകിടനുമായ ഒരുത്തനെ കൊണ്ടുവന്നപ്പോൾ അവനിൽനിന്നു ഒഴിഞ്ഞുപോയപ്പോൾ അവൻ മരിച്ചവനെപോലെ കിടന്നില്ലെ. ഇതും അപ്രകാരം ഇരിക്കും എന്നു പറഞ്ഞു മുമ്പിലത്തേതിൽ ഒക്കെക്കാളും വളരെ ശക്തിയായി അവനെ പിടിച്ചിരുന്നവരെയും കൊണ്ടു ഒന്നു രണ്ടു മറികയും ചെയ്യുമ്പോൾ ഇങ്ങിനെ ചെയ്വാൻ മുനി അനുവദിച്ചൊ എന്നു ഞാൻ ചോദിച്ചു ഉടനെ മറിച്ചിൽ നിന്നു. ഒന്നു രണ്ടു നിലവിളിക്കയും രണ്ടു മൂന്നു പ്രാകുകയും ഞങ്ങളെ ഇങ്ങിനെ കൊണ്ടുവന്നുവിട്ടവന്റെ സന്തതിനാശം വന്നുപോകയും ചെയ്യട്ടെ എന്നു പറഞ്ഞു ഉഗ്രമായി മഹാ സങ്കടത്തോടെ നിലവിളിക്കയും ഞങ്ങളെ വിടേണമെന്നു അപേക്ഷ പറകയും ചെയ്യുമ്പോൾ ഞങ്ങൾ പിടിച്ചിട്ടില്ല പൊയ്ക്കൊള്ളണമെന്നു ഞങ്ങൾ പറഞ്ഞു. മുനിയേ! ഞങ്ങളെ വിടേണമെ, ഞങ്ങൾ അറിയാതെ ആക്ഷേപം പറഞ്ഞിട്ടുള്ളതാണ് ഞങ്ങളോടു ക്ഷമിക്കേണമെ! ഞങ്ങൾ മുനിയുടെ പക്കൽ സാഷ്ടാംഗം വീണിരിക്കുന്നു. ഞങ്ങളുടെ കൂട്ടം എല്ലാം പോയി. ഞാൻ അവരോടു കൂടെ ചെന്നെത്തുമൊ എന്നു തോന്നുന്നില്ല. ദൈവമെ! ഞങ്ങളെ വിടേണമെ! കാലത്തിനു മുമ്പെ ഞങ്ങളെ ഉപദ്രവിക്കരുതെ! എന്നു പറകയും വളരെ നിലവിളിക്കയും ഞങ്ങളുടെ ഭവനങ്ങളിൽ മേലാൽ കയറുകയില്ലെന്നു ആജ്ഞയിടുകയും കേൾക്കുന്നവൎക്കു സങ്കടം തോന്നത്തക്ക വിധത്തിൽ വളരെ നിലവിളിച്ചു ദീനം നില്ക്കയും ചെയ്തു. കൊച്ചൻ മരിച്ചുപോയി എന്നു ഞങ്ങൾക്കു എല്ലാവൎക്കും തോന്നി. ഒരുവൻ മൂക്കിങ്കൽ കൈവെച്ചുനോക്കി ചിലപ്പോൾ ശ്വാസം കഴുത്തേൽ തട്ടുന്നുണ്ടെന്നു പറഞ്ഞു. അപ്പോൾ പുരയിലും മിറ്റത്തും തിങ്ങിനിന്നിരുന്ന ആ

ളുകൾ എല്ലാവരും കൂടെ ചുരുക്കമായി ഒരു പ്രാൎത്ഥന കഴിച്ചു. കൊച്ചുനെ വിളിച്ചപ്പോൾ കൈകൊണ്ടു ആംഗ്യം കാട്ടി. വീണ്ടും വിളിച്ചപ്പോൾ ഇനിക്കു മിണ്ടാൻ വഹിയാ എന്നു പ്രയാസപ്പെട്ടു പറഞ്ഞു ഏകദേശം അരനാഴികകഴിഞ്ഞപ്പോൾ എഴുന്നേററിരുന്നു. ഭക്ഷണം കൊടുത്തു സൌഖ്യപ്പെടുകയും ചെയ്തു.

മേൽ പറഞ്ഞ ഏഴുതവണത്തെ ദിനങ്ങളും രണ്ടു മൂന്നു നാഴിക വരെയും ഓരോ ദിനം ഉണ്ടായിരുന്നു. ഇതു പ്രത്യേകം പ്രത്യേകം എഴുതുവാൻ വിട്ടുപോയി.

മല്ലപ്പള്ളിൽ നെടുംപ്ലാക്കൽ മാത്തൻ മത്തായി (ഒപ്പ്)

---

## ഒരു സംഭാഷണം.

കാൎത്തികപ്പള്ളി.
ഡൻ. എ. ൻ.

കെ. ഗുഡ് മോർനിങ്ങ് സാർ.

സി. എസ് ഗുഡ് മൊൎനിങ്ങ് (വരുന്ന വഴിയോ)

കെ. അതെ വരുന്ന വഴിതന്നെ കുറെനാളായി ഞാൻ ഈ പടിഞ്ഞാറൻ ദിക്കുകളിലേക്കു കടന്നിട്ടു.

സി. പിന്നെ എന്താണ് ഇപ്പോൾ ഇങ്ങോട്ടു കടന്നത്.

കെ. സ്നേഹിതന്മാരായ നിങ്ങളെയും നിങ്ങളെപ്പോലെയുള്ളവരെയും കാണാമെല്ലോ എന്നും ഇവിടങ്ങളിലെ വിശേഷങ്ങൾ അറിയാമെല്ലോ എന്നും വിചാരിച്ചാണ്.

സി. ഇവിടെ വല്ല്യവിശേഷങ്ങൾ ഒന്നും ഇല്ല. ഇന്നലെ ഒരു കല്യാണമുണ്ടായിരുന്നു.

കെ. കല്യാണം ഒരു വിശേഷമൊ? അതു സാധാരണ പതിവുള്ളതല്ലയോ.

സി. കല്യാണം പതിവുള്ളതുതന്നെ എങ്കിലും ഇതു ഒരു വിശേഷാൽ കല്യാണമാണു.

കെ. അതു എന്തുകൊണ്ടാണ്.

സി. അതു ഞാൻ പറയാം. യൂയോമതസ്ഥനായ ഒരുത്തന്റെ മകളെ ആണ് ഇന്നലെ കല്യാണം കഴിച്ചതു. ഇവിടുത്തെ നവീകരണത്തിലെ കത്തനാരച്ചനും പ്രമാണികളും ഇന്നലെ കാലത്തു ലജ്ജ തീൎന്ന അയാളുടെ വീട്ടിൽ ഞെളിഞ്ഞു കയറിയിരുന്നു പത്താരം മുതലായതു വെട്ടിക്കുന്നതിനെ ഞാൻ കണ്ടു. ഈ മനുഷ്യനെ കുറിച്ചു യൂയോമതസ്ഥൻ എന്നു പറഞ്ഞപ്പോൾ തന്നെ നല്ലവണ്ണം മനസ്സിലായിട്ടുണ്ടല്ലോ. ഏറെ വിവരിക്കണമെന്നില്ലല്ലോ. ഇവർ ന്യായമായി പ്രവൃത്തിക്കുന്നവരായിരുന്നെങ്കിൽ യൂയോമതസ്ഥനായ ഒരുത്തന്റെ അടിയന്തിരാദികൾ നമ്മുടെ സഭയിൽവച്ചു നടത്തിച്ചുകൊടുക്കണമെങ്കിൽ ചെയ്യേണ്ടതു എങ്ങിനെ ആണെന്നു ഞാൻ പറയാതെ ഏറക്കുറെ നിങ്ങൾക്കും അറിയാമെല്ലോ. അതു യാതൊന്നും തന്നെ ഇവർ പ്രവൃത്തിച്ചു കാണുമെന്നു ഇനിക്കു തോന്നുന്നില്ല. ദ്രവ്യാഗ്രഹം എന്നാൽ ഒട്ടും ചെറുതല്ല സ്നേഹിതാ.

കെ. പറയു കേൾക്കാൻ രസമുണ്ടല്ലൊ.

സി. അതിലും വിശേഷം സ്നേഹിതാ, ഞായറാഴ്ച കെട്ടു എന്നു പറയുന്നതു ഈ രക്ഷപെട്ടു എന്നു പറയുന്ന കൂട്ടക്കു ഛൎദ്ദിലാകുന്നു. ഇവിടങ്ങളിലെ ഗ്രാമസ്ഥനായ ഒരാളുടെ മകളുടെ ഞായറാഴ്ച കല്യാണത്തിനു സംബന്ധിച്ചവരായ ചില നവീകരണക്കാരെ ശരിയായി പിഴ ഇടുവിക്കണം എന്നും മറ്റും അഭിപ്രായപ്പെട്ടു എത്ര രക്ഷപെട്ട പ്രധാനികളും (വി. കുറുബാനയെക്കുറിച്ചു പച്ചയ്ക്കു പച്ച വ്യാഖ്യാനിക്കുന്ന) (വിലമതിക്കാവതല്ലാത്ത തിരുശരീരം എന്നും രക്തം എന്നും പറഞ്ഞിട്ടു പട്ടക്കാർ വെറും ചാരവെള്ളക്കായിട്ടു കൊടുക്കുന്നു എന്നു ഗീൎവ്വാണിച്ചു സാധുക്കളായ

സ്ത്രീകളെയും പുരുഷന്മാരെയും വഞ്ചിക്കുന്ന എത്ര കെങ്കേമന്മാർ ഇന്നലെ രാവിലെ അയാളുടെ വീട്ടിൽ ചെന്ന പെണ്ണിനെ ഒരുക്കി പള്ളിയിൽ വിട്ടു എന്നും കല്യാണത്തിനു സംബന്ധിച്ചു എന്നും കണ്ടവൎക്കു മാത്രമെ അറിഞ്ഞുകൂടു സ്നേഹിതാ! ചാണ്ടിയോടടുക്കുമ്പോൾ പുളിക്കും എന്ന പഴഞ്ചൊല്ലുപോലെ ഉക്രത്തോടടുക്കുമ്പോൾ രക്ഷ ഒന്നു മാറിനില്ക്കും.

കെ. സ്നേഹിതാ ഇതു അത്ര ആശ്ചൎയ്യം അല്ല. ഞങ്ങളുടെ അവിടത്തെ രക്ഷയും ഇതുപോലെതന്നെ ആണ.

സി. അതു ഉവ്വ്.

കെ. വേറെ വല്ല വിശേഷവും ഉണ്ടോ.

സി. കുറെ കാലങ്ങൾക്കു മുമ്പു കടുമ്പു പ്രസംഗികൾ എന്ന ശ്രുതിപ്പെട്ട കുരുടൎക്കു കാഴ്ച്ച കൊടുക്ക മരിച്ചവരെ ഉയൎപ്പിക്ക മറ്റു അനേക വ്യാധിക്കാരെ സൌഖ്യമാക്ക എന്നും മറ്റു അനേക അതിശയങ്ങൾ ചെയ്യുന്ന എന്നു കീൎത്തി ഘോഷിച്ചു നാട്ടൊക്കെ കലക്കി തിരികെ അമെറിക്കയിലൊ മറ്റൊ ചെന്ന ഒരു മദാമ്മയെ പിഴപ്പിച്ചു രണ്ടു വൎഷത്തേക്കു യൂറൊപ്യന്മാരുടെ ഇടയിൽ പ്രസംഗിക്കരുതെന്നു സംഘം കൂടി തീരുമാനിച്ചു കുറെ കാലത്തേക്കു ലജ്ജിച്ചു വെളിക്കിറങ്ങാതെയിരുന്ന ഡേവീഡ് എന്ന വിദ്വാനെക്കുറിച്ചു കേട്ടിരിക്കുമല്ലൊ ഇയ്യാളുടെ കൂട്ടുകാരനായ വെർക്ക്‌വത്ത എന്നയാൾ ഇന്നുമുതൽ മൂന്നു ദിവസത്തെ പ്രസംഗം ഇവിടെ നടത്തുന്നതാണ്.

കെ. മുൻപിലത്തെപോലെയുള്ള വല്ല ബഹളങ്ങൾ ഇപ്പോൾ ഉണ്ടോ.

സി. അതില്ല. മത്തയ്യണ്ണി മുതലായവർ ഭ്രാന്തു കെട്ടിതുടങ്ങിയിരിക്കയാണ. ഇദ്ദേഹത്തിന്റെ യോഗ്യതയും രക്ഷയുടെ വലിപ്പത്തെയും കുറിച്ചു അറിയണമെങ്കിൽ കരപ്പുഴ ചെന്ന ചോദിക്കുന്നു എങ്കിൽ ഏറക്കുറെ അറിയാവുന്നതാണ്. അതുകൊണ്ടു രക്ഷ ഇപ്പോൾ ഒന്നു മാറി നില്ക്കയാണ. ഇദ്ദേഹത്തിനും ഡേവീഡിനെപോലെ അതിശയങ്ങളും മറ്റും ചെയ്യാമെന്നു ഒരു ഭാവം ഉണ്ടു. പക്ഷെ ചെമ്പുതെളിയും എന്നു ഭയപ്പെട്ടു അനങ്ങാതെയിരിക്കയാണ. എങ്കിലും ഇല്ലന്നില്ല, ചിലപൊട്ടിരക്ഷകളും കൈ പൊക്കുകളും തുടങ്ങിയിട്ടുണ്ടു. ആയിട ഇത്തരം രക്ഷയിൽ ചാടിയ പെണ്ണുങ്ങളും ചട്ടയൊക്കെ കീറിത്തുടങ്ങി. കുണുക്കൊക്കെ ഊരി വെച്ചു വാളിയ പെട്ടെ എടുത്തു തുടങ്ങി. സ്നേഹിതാ തീയിൽ കുരുത്താൽ വെയിലിൽ വാടുമൊ എന്ന പഴഞ്ചൊല്ലുപോലെ ദൈവത്തിങ്കൽ നിന്നല്ലാത്തതൊന്നും നല്ല അവസാനത്തെ പ്രാപിക്കയില്ലാ എന്നുള്ളതു എത്രയും പരമ സത്യം ആകുന്നു.

കെ. ഈ കൂട്ടരെക്കുറിച്ചു ഞാൻ മുൻപു പലപ്പോഴും ഇടവകപ്പത്രികയിൽ വായിക്കാറുണ്ടു. ഇപ്പോൾ ഒന്നുംതന്നെ കാണാറില്ല.

സി. സ്നേഹിതാ അതു എന്തോ പറയുന്നു. ഞങ്ങളുടെ യാക്കോബായക്കൊച്ചന്റെ ചെവിപ്പാണിയിലെ പേനാ എന്നു താഴത്തു വെച്ചൊ അന്നുമുതൽ ഈ കൂട്ടരുടെ മുഷ്ക്ക് ഒന്നു കുറഞ്ഞതുതന്നെ ആണ. അഞ്ചാംതലയും ഈഴത്തലയും കൊട്ടി ഒതുക്കി ഇടണം എന്നു പറഞ്ഞതുപോലെ ഇതിനു മരുന്നു അതുതന്നെ ആയിരുന്നു. എങ്കിലും പേനാ താഴത്തുവെച്ചുഎന്നല്ലാതെ, പേനായുടെ മുന ഒടിഞ്ഞിട്ടില്ലന്നു നല്ലവണ്ണം കരുതിക്കൊള്ളട്ടെ.

കെ. പ്രസംഗം എവിടെ വെച്ചാണ നടത്തുന്നതു.

സി. പള്ളിയിൽവെച്ചാണ.

കെ. അവിടെ പുത്തൻപള്ളിയുണ്ടോ.

സി. ഇല്ല. പഴയപള്ളിയിൽ വെച്ചാണ.

കെ. മിക്ക സ്ഥലങ്ങളിലും നമ്പ്ര കൊടുത്തു ഒട്ടൊക്കെ ഇറക്കിയും ഒട്ടൊക്കെ വ്യവഹാരത്തിൽ ആയിട്ടും ഇതെവരെ ഇതിനു നമ്പ്ര കൊടുക്കാറായില്ലയെ ?

സി. രണ്ടു വൎഷങ്ങൾക്കു മുൻപു ബ. ചക്കാലിൽ അച്ചൻ അവൎകൾ ഇതിനെക്കുറിച്ചു ആലോചിക്കുന്നതിനു ഒരു യോഗം വിളിച്ചുകൂട്ടി ആലോചിച്ചു ട്രസ്റ്റികളെയും തിരഞ്ഞെടുത്തു ആ സ്ഥിതിയിൽ ഇതെവരെ കിടന്നുപോയി.

കെ. അതു എന്താണ്.

സി. അതിനു പ്രധാനമായ ആ രണ്ടുമൂന്നു കാൎയ്യങ്ങൾ ഉണ്ടു. ൧. പള്ളിയുടെ മുതൽപിടിക്കാരനും പരോപകാര തല്പരനുമായ ചിറമെൽ കൊച്ചിട്ടിച്ചാണ്ടി

എന്ന ആളിന്റെ മരണവും, വ. മതു ഞങ്ങളുടെ ഇടവകപ്പട്ടക്കാരനായ മേല്പറഞ്ഞ ബ. ചക്കാലിൽ അച്ചൻ അവർകളുടെ മസ്സിയാമ്മയുടെ ദീനവും തന്നിമിത്തം ഉണ്ടായ വിയോഗവും അത്രെ. ഈ കാരണങ്ങളാൽ ഇദ്ദേഹം ഒരു അസ്വസ്ഥനായിരിക്കുന്നപോലെ ആകുന്നു. എങ്കിലും അദ്ദേഹത്തിന്റെ മാനസികമായും ശാരീരികമായും ഉള്ള ഈ ദുഃഖത്തിനിടയിൽ അദ്ദേഹം മാവേലിക്കരയോ മറ്റോ ചെന്നു ഇതിലേക്കാവശ്യപ്പെട്ട ടിക്കറ്റുകൾ കൊണ്ടുവന്നു അന്യായം എഴുതിപ്പിച്ചു വച്ചിരിക്കുന്നു. ഈ അടുത്ത മാസത്തിൽ തന്നെ കോട്ടയത്തു പോയി തിരുമേനിയെ കണ്ടു വിവരം അറിവിച്ചു സങ്കടം കൊടുക്കുന്നതാണ്.

കെ. ആകട്ടെ ഇവിടങ്ങളിൽ നമ്മുടെ സമുദായത്തോടും കക്ഷിയോടും പള്ളിയോടും അധികം താല്പര്യമുള്ളവരിൽ പ്രധാനികൾ ആരെല്ലാമാകുന്നു.

സി. ഹ, ഞാൻ മുൻപറഞ്ഞ ഞങ്ങളുടെ ബ. അച്ചൻ അവർകളും പനച്ചമൂട്ടിൽ പീലിപ്പോസ എന്ന ആളും മരിച്ചുപോയ ചിറമേൽ കൊച്ചിട്ടിച്ചാണ്ടിയെപ്പോലെതന്നെ പരോപകാരതല്പരനായ പുത്തൂട്ടുവടക്കേതിൽ പുത്തൻ ബംഗ്ലാവിൽ കോശി എന്ന ആളും മറ്റും ആണ്. ഇവരുടെയും മറ്റും ഉത്സാഹത്തിന്മേലാണ ഇവർ നടത്തുന്നതു.

കെ. മുൻപു ഞാൻ ഇവിടെവന്നപ്പോൾ നടന്നുകൊണ്ടുവന്ന സൺഡെസ്കൂൾ ഇപ്പോഴും നടക്കുന്നുണ്ടോ.

സി. ഇടയ്ക്ക അതു ക്ഷയിച്ചുപോയി, വീണ്ടും രണ്ടാമതു ആരംഭിച്ചിരിക്കുന്നു എന്നും മറ്റും നിങ്ങൾ പത്രികയിൽ കണ്ടിരിക്കുമല്ലൊ. എന്നാൽ മുൻപിലത്തെ സ്ഥിതിയിൽ അല്ല ഇപ്പോൾ നടത്തുന്നതു മുൻപു ഉയർന്ന ക്ലാസിൽ പഠിച്ചിരുന്നവരായ കുട്ടികളെയും മറ്റു ചില യുവാക്കളെയും തിരഞ്ഞെടുത്തു പ്രത്യേക സംഘമാക്കി ബ. ചക്കാലിൽ അച്ചൻ അവർകൾ പ്രസംഗവിഷയങ്ങൾ പഠിപ്പിച്ച യാക്കോബായ സുറിയാനി സുവിശേഷസംഘം എന്ന നാമധേയത്തോടുകൂടി നടത്തിവരുന്നു. ശേഷം ആൺകുട്ടികളും പെൺകുട്ടികളും ഉൾപ്പെടെ നൂറിലധികം കുട്ടികൾ ഉള്ളതിനെ കൊച്ചുവീട്ടിൽ പീലിപ്പോസ ഉപദേശി അവർകളും മുൻപറഞ്ഞ സംഘങ്ങളായ മൂന്നു നാലു കുട്ടികളും കൂടി പ്രത്യേക വിഷയം വച്ചു പ്രത്യേക സമയത്തു നടത്തിവരുന്നു.

കെ. അങ്ങിനെ ആണെങ്കിൽ ഈ തലമുറയെക്കുറിച്ചും നമ്മുടെ കർത്താവിന്റെ അനുഗ്രഹിക്കപ്പെട്ട തലമുറയായി വിശുദ്ധ സഭയുടെ ചട്ടക്കെട്ടുകളെ അറിഞ്ഞു ഈ നവീനകാലത്തെ തോന്നിയാസങ്ങളിൽനിന്ന ഓടി രക്ഷപെട്ടു എതൃത്തു നില്ക്കുന്നതിനു ദൈവം സഹായിക്കട്ടെ. വേറെ വല്ല വിശേഷങ്ങളും ഉണ്ടോ.

സി. രണ്ടുമൂന്നു കൊല്ലങ്ങളോളമായി മേല്പറഞ്ഞ കൊച്ചുവീട്ടിൽ പീലിപ്പോസ ഉപദേശി അവർകളുടെയും ബ. അച്ചൻ അവർകളുടെയും ഉത്സാഹത്തിന്മേൽ സ്ത്രീകളുടെ ഒരു യോഗം ദിവസം കാലത്തും വൈകിട്ടും പതിവായി നടത്തിവരുന്നു. അതു ഉപദേശി അവർകൾ ആണ നടത്തുന്നതു.

കെ. ആകട്ടെ നിങ്ങൾ ഇവിടങ്ങളിലെ ഈ അഴിമതികളെക്കുറിച്ചു പത്രികയെ ഒന്നു അറിയിച്ചാൽ കൊള്ളാം.

സി. അതിനു വിരോധം ഇല്ല.

ദൈവം മുന്നറിവുള്ളവനും സർവ്വജ്ഞാനിയും ആകയാൽ ഇത്തരം ഇടത്തട്ടുകളും ദുരുപദേശങ്ങളും വിശുദ്ധ സഭയോടു എതൃക്കുന്നതിനു മുതിരയ്ക്കും എന്ന അറിഞ്ഞിട്ടു അവയോടു എതൃത്തു നിന്നു മല്ലയുദ്ധം ചെയ്യുന്നതിനും ആയിട്ടു ഇവയേയും ഇവകളുടെ ഭർത്താവായ ആ പുരുഷശിരോമണിയേയും മുന്നറിഞ്ഞു നിയമിച്ചാക്കിയൊ എന്നു തോന്നുമാറു ഇവരോടു എതൃക്കുന്ന ശത്രുക്കൾ എത്ര ക്ഷണം പരാജിതരായി ഓടുന്നു. അതുകൊണ്ടു ഞാൻ ഈ വിവരങ്ങൾ അവയെ അറിയിക്കാം.

കെ. നേരം അതിക്രമിക്കുന്നു,

സി. എന്നാൽ ആകട്ടെ.

കെ. ഗുഡ്ബൈ.

സി. ഗുഡ്ബൈ.

എന്ന പണ്ടത്തെ ഞാൻ.

# യാക്കോബായ സുറിയാനിസമുദായവും അനന്തസന്ദേശവും.

---

തിരുവിതാംകൂർ സംസ്ഥാനത്തുള്ള ക്രിസ്ത്യാനികളുടെ പൊതുഗുണത്തെ ഉദ്ദേശിച്ചു എന്നു പറഞ്ഞു തൃപ്പൂണിത്തുറയിൽനിന്നു "അനന്തസന്ദേശം" എന്ന പേരോടു കൂടി പുറപ്പെട്ടിരിക്കുന്ന ഒരു പ്രതിപക്ഷപത്രികയുടെ ൧-ം ൨-ം ലക്കങ്ങൾ നന്ദിപൂർവ്വം ഞങ്ങൾ കൈപ്പറ്റിയിരിക്കുന്നു. തിരുവിതാംകൂർസംസ്ഥാനത്തു എല്ലാ ഡിപ്പാർട്ടുമെണ്ടുകളിലും ക്രിസ്ത്യാനികൾക്കു ഇന്നേടത്തോളം ഉള്ളതു തക്കമായ സംഗതിയാകുന്നു. ക്രിസ്ത്യാനികൾക്കു ഉദ്യോഗത്തിൽ പ്രവേശിക്കുന്നതിനുള്ള തടസ്സങ്ങളെ നീക്കുന്നതിനായി ശ്രമിക്കുന്ന ഒരു പത്രികയെ അനുമോദിക്കുന്നതിനു ഞങ്ങൾ തയ്യാറാണു. എങ്കിലും സന്ദേശത്തിന്റെ രണ്ടു ലക്കങ്ങളും വായിച്ചതിൽ ഈ രാജ്യത്തെ പ്രജകളിൽ നിസ്സാരമല്ലാത്ത ഒരു ശാഖയായ നായർ സമുദായത്തെ അതിരില്ലാതെ ആക്ഷേപിക്കണമെന്നുള്ള ഒരു പ്രത്യേക ഉദ്ദേശം കൂടെ ഈ പുതിയ പത്രികക്കുണ്ടെന്നു കാണുന്നതിൽ ഞങ്ങൾ അത്യന്തം വ്യസനിക്കുന്നു.

ഈ മാസം ൨൦-ം-നു-ലെ കേരളതാരകയിൽ "ഒരു മാർത്തോമ്മാ സുറിയാനിക്കാരൻ" എന്ന പേരോടുകൂടി പ്രസിദ്ധപ്പെടുത്തിക്കണ്ട ഒരു ലേഖനത്തിൽ "അനന്തസന്ദേശം" യാക്കോബായക്കാരുടെ വകയും അവരുടെ ഉത്സാഹത്തിന്മേലും ചുമതലയിന്മേലും നടത്തുന്നതുമാണെന്നു സ്ഥാപിക്കുവാൻ ആ ലേഖനകർത്താവു വളരെ ശ്രമം ചെയ്തിരിക്കുന്നതായും അതിലേക്കു "സന്ദേശ"ത്തിലെ ചില വാചകങ്ങളെ തെറ്റായി വ്യാഖ്യാനിച്ചിരിക്കുന്നതായും കാണുന്നു എന്നു മാത്രമല്ല, നവീകരണം, റോമാ, അംഗ്ലീയാ, ഈ മൂന്നു ശാഖകളിലുമുള്ള സുറിയാനിക്കാരിൽ ആർക്കും ഈ നവീനപത്രികയോടു സംബന്ധമില്ലെന്നുംകൂടെ പ്രസ്താവിച്ചിരിക്കുന്നു. ലേഖകന്റെ ഉദ്ദേശം ഈ മൂന്നു വക സുറിയാനിക്കാർക്കും "സന്ദേശ"ത്തിൽ പങ്കില്ലെന്നു കാണിക്കണമെന്നു മാത്രമല്ല, യാക്കോബായസുറിയാനിക്കാരെ "സന്ദേശ"ത്തിന്റെ ഭാരവാഹികളാക്കി അവരെയും സന്ദേശത്തിന്റെ ആക്ഷേപങ്ങൾക്കു വിഷയമായിത്തീർന്നിരിക്കുന്ന നായർസമുദായത്തെയും തമ്മിൽ കൂട്ടിപ്പിടിപ്പിക്കണമെന്നുംകൂടെ ആകുന്നു എന്നു ആ ലേഖനത്തിലെ വാചകങ്ങൾകൊണ്ടു പ്രത്യക്ഷപ്പെടുന്നു.

റോമാ, അംഗ്ലീയാ, നവീകരണം ഈ മൂന്നു സമുദായങ്ങളുടെയും അഭിപ്രായം അറിഞ്ഞു പ്രസ്താവിക്കുവാൻ പ്രാപ്തനായ താരകാലേഖകൻ തന്റെ പേർ കൂടെ പ്രസ്താവിച്ചിരുന്നെങ്കിൽ ഇവരുടെയെല്ലാം പ്രാതിനിധ്യം വഹിച്ചു ഈ വിധം ഒരു വിധികല്പിക്കുവാൻ ആ വിദ്വാനുള്ള അവകാശമോ യോഗ്യതയോ എത്രത്തോളമുണ്ടെന്നാലോചിക്കാമായിരുന്നു. പേർ വെയ്ക്കാതെ അന്യോന്യം യാതൊരു സംബന്ധവുമില്ലാത്ത മൂന്നു സമുദായങ്ങളുടെ അഭിപ്രായമായി പറഞ്ഞിരിക്കുന്ന ഈ പ്രസ്താവനക്കു യാതൊരു വിലയുമില്ലെന്നു പറവാൻ സംശയമില്ല.

എന്നാൽ സന്ദേശത്തെ പിന്നെ പറഞ്ഞു യാക്കോബായസുറിയാനിസമുദായത്തെയും നായർ സമുദായത്തെയും തമ്മിൽ കൂട്ടിത്തല്ലിക്കാനെന്നുള്ള താരകാലേഖകന്റെ ശ്രമം അത്ര എളുപ്പത്തിൽ സാധിക്കുമെന്നു തോന്നുന്നില്ല. യാക്കോബായ സമുദായത്തിനു പൊതുവിലോ അതിലെ പ്രതിനിധികൾ എന്നു വിചാരിക്കപ്പെടാവുന്ന മഹാന്മാർക്കോ "സന്ദേശ"വുമായി യാതൊരു സംബന്ധവും ഇല്ലെന്നു ഞങ്ങൾക്കു തീർച്ചയായി പറയാം. അവരിൽ ആർക്കും നായർ സമുദായത്തോടാകട്ടെ നായർ ഉദ്യോഗസ്ഥന്മാരോടാകട്ടെ വൈരത്തിനു കാരണമില്ലെന്നു മാത്രമല്ല, വിശേഷാൽ സ്നേഹത്തിനു അവകാശവുമുണ്ടു. "സന്ദേശ"ത്തിന്റെ ഉദ്ദേശം അതിലെ പ്രസംഗങ്ങൾകൊണ്ടു കാണുന്നതു ഉദ്യോഗമോഹം സാധിക്കാതെ വലയുന്ന ആളുകൾക്കു വേണ്ടി വ്യവഹരിക്കണമെന്നാകുന്നു. ഉദ്യോഗത്തിനു ഈ കാലത്തു വേണ്ടയോഗ്യതകൾ പാശ്ചാത്യവിദ്യാഭ്യാസവും ഉൽകൃഷ്ടപരീക്ഷകളിലുള്ള വിജയവും ആകുന്നു. പരീക്ഷാവിജയികളുടെ കണക്കെടുത്തു നോക്കിയാൽ അംഗ്ലീയാക്കാരിലും നവീകരണക്കാരിലും ഉള്ളതിൽ വളരെ ചുരുക്കം ആളുകളെ യാക്കോബായക്കാരിൽ ഉള്ളു. ഉദ്യോഗം കിട്ടാഞ്ഞിട്ടു പരിഭ്രമിച്ചു നടക്കുന്നവരും സ്വദേശത്തു ഉദ്യോഗം കിട്ടാഞ്ഞിട്ടു അന്യദേശങ്ങളിൽ പോയി സേവിക്കുന്നവരും അധികം ഉള്ളതു അംഗ്ലീയാ, നവീകരണം ഈ രണ്ടു സമുദായങ്ങളിൽ ആകുന്നു. യാക്കോബായക്കാരിൽ ഈ കൂട്ടർ

ഉണ്ടോ എന്നുതന്നെ സംശയമാണു. യാക്കോബായക്കാരും മേൽപറഞ്ഞ രണ്ടു ശാഖകളും തമ്മിൽ വൎത്തമാനകാലത്തിരിക്കുന്ന സ്ഥിതി ആലോചിച്ചാൽ നവീകരണക്കാരോടും അംഗ്ലിയാക്കാരോടും കണക്കില്ലാത്ത വ്യവഹാരങ്ങളും വഴക്കുകളും പറഞ്ഞുകൊണ്ടും വ്യവഹാരത്തിനു പട്ടംകൂട്ടികൊണ്ടും ഇരിക്കുന്നവരാണു യാക്കോബായക്കാർ. ഇങ്ങനെ ഇരിക്കുന്ന ഒരുകൂട്ടർ അംഗ്ലിയാ, നവീകരണ, മുതലായ ശാഖകളിൽ ഉൾപ്പെട്ട യോഗ്യന്മാരുടെ സഹകരണമോ സഹായമോ അപേക്ഷിക്കാതെ തങ്ങളുടെ ശത്രുക്കൾ പരിപാലിക്കുന്നവൎക്കു ഉദ്യോഗം കൊടുപ്പിക്കുവാൻ വേണ്ടി മാത്രം യാതൊരുവിധത്തിലും അപ്രീതിക്കു ഇടകൊടുക്കാതെയിരിക്കുന്ന നമ്മുടെ സമുദായത്തെ പൊതുവിലും പലവിധത്തിലും തങ്ങളുടെ കൃതജ്ഞതയ്ക്കു പാത്രങ്ങളായിരിക്കുന്ന ഈ സമുദായത്തിൽ ഉള്ള ഉദ്യോഗസ്ഥന്മാരെ പ്രത്യേകിച്ചും ആക്ഷേപിക്കുന്നതിനു യാക്കോബായ സമുദായം കച്ചകെട്ടി ഇറങ്ങിയിരിക്കുന്നു എന്നു സ്വപ്നേപി വിചാരിക്കാവുന്നതല്ലെന്നുള്ള സ്വാഭാവികമായ അനുമാനം മാത്രം ആലോചിച്ചാൽ "സന്ദേശ"ത്തിന്റെ പിതൃത്വം യാക്കോബായക്കാരിൽ അർപ്പിക്കാമെന്നു "മാർതോമ്മാക്കാരൻ" നിശ്ചയിച്ചതിന്റെ ഉദ്ദേശം ദുൎഗ്രാഹ്യമാകുന്നതാണു.

"സന്ദേശ"ത്തിന്റെ ഉത്ഭവത്തെയും പോഷകന്മാരെയും കുറിച്ചു ഞങ്ങളുടെ തിരക്കത്തിൽ കിട്ടിയിട്ടുള്ള ചില അറിവുകളെ വിശ്വസിക്കാമെങ്കിൽ "ഒരു മാർത്തോമ്മാക്കാരൻ" നിഷേധിച്ചുപറയുന്ന ശാഖകളിൽ ഉൾപ്പെട്ട പല യോഗ്യന്മാരും സംഭാവനകൾകൊണ്ടും ലേഖനങ്ങൾകൊണ്ടും സന്ദേശത്തെ പ്രോത്സാഹിപ്പിച്ചു വരുന്നു എന്നു പറവാൻ ഞങ്ങൾക്കു ചില ലക്ഷ്യങ്ങൾ കിട്ടിയിട്ടുണ്ടു. പ്രഥമദൃഷ്ടിയിൽ തന്നെ അസംബന്ധമെന്നു കാണാവുന്ന "ഒരു മാർത്തോമ്മാക്കാരന്റെ" ലേഖനത്തിനു പത്രാധിപപ്രസംഗങ്ങളോടൊപ്പം പ്രാധാന്യം കൊടുത്തു പ്രബലപ്പെടുത്തുവാൻ താരക പുറപ്പെട്ടതിലും ഞങ്ങൾ ആശ്ചൎയ്യപ്പെടുന്നു. എന്തെന്നാൽ യാക്കോബായക്കാരൻ അത്യന്തം പൂജ്യനായി വിചാരിക്കപ്പെട്ടുവരുന്ന ഒരു ജ്യൂഡിഷ്യൽ ഉദ്യോഗസ്ഥനെ അകാരണമായി ആക്ഷേപിക്കുന്നതായി ഒരു വാചകം "സന്ദേശ"ത്തിൽ കണ്ടതു കേരളതാരകയോടു സംബന്ധമുള്ള ഒരാളിന്റെ കൃതിയാണെന്നുള്ളടത്തോളം ഞങ്ങളുടെ തിരക്കത്തിൽ അറിവു കിട്ടിയിട്ടുണ്ടു. അതു ശരിയായിരുന്നാൽ "ഒരു മാർത്തോമ്മാക്കാരന്റെ"യും അയാളുടെ ലേഖനത്തെ പ്രബലപ്പെടുത്തുവാൻ ശ്രമിക്കുന്ന താരകയുടെയും നില യാക്കോബായക്കാരുടെ പിടലിയിൽ കുററം ചുമത്തിവെച്ചു എന്നെ കണ്ടാൽ കിണ്ണൻ കട്ടോ എന്നുള്ള ഭാവത്തിൽ തന്നെത്താൻ നീതീകരിക്കുന്ന സംപ്രദായമല്ലയോ എന്നു തോന്നിപ്പോകുന്നതിനാൽ താരകയെക്കുറിച്ചും ഇത്രയും പറയുന്നതിനു ഇടയായതാണു.

## സൂചനകൾ

കാലം ചെയ്ത കൊച്ചുതിരുമേനിയുടെ ശ്രാദ്ധ ദിവസം ടി ശ്രീ. മലങ്കര മല്പാൻ ഗീവറുഗീസ കത്തനാർ അവൎകൾക്കു ദയറായ്ക്കുസാ (റെമ്പ സ്ഥാനം) കൊടുപ്പാൻ നിശ്ചയിച്ചിരിക്കുന്നതായി അറിയുന്നു.

❖ ❖ ❖ ❖

കാലംചെയ്ത മാർ ഗ്രീഗോറിയോസ മെത്രാപ്പോലീത്താ തിരുമനസ്സിലെ ആണ്ടുശ്രാദ്ധം ഒരു പെരുനാളിന്റെ സമ്പ്രദായത്തിലുള്ള ആഘോഷങ്ങൾ നടത്തപ്പെടും. വിശേഷാൽ കൂടുന്ന പട്ടക്കാൎക്കും വിരുന്നും ഉണ്ടാകുന്നതാണു.

❖ ❖ ❖ ❖

സണ്ടേസ്കൂളുകൾ— സുവിശേഷസംഘത്തിൽനിന്നും നടത്തിവരുന്ന സണ്ടേസ്കൂൾ പഠിത്വം എല്ലാ ഗ്രാന്റുപള്ളിക്കൂടങ്ങളിലും നടപ്പാക്കണമെന്നു വലിയ തിരുമേനി ആഗ്രഹിക്കുന്നതിനാൽ ടി. സംഘത്തിൽനിന്നും സുവിശേഷകനിൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന പാഠവിവരപ്പട്ടിക അനുസരിച്ചു എല്ലാ ഗ്രാന്റുപള്ളിക്കൂടങ്ങളിലും ഞായറാഴ്ചതോറും വേദപാഠം പഠിപ്പിക്കണമെന്നു പള്ളിക്കൂടം വാദ്ധ്യാന്മാരോടു ആവശ്യപ്പെടുവാൻ തിരുമനസ്സുകൊണ്ടു ആവശ്യപ്പെട്ടിരിക്കുന്ന വിവരം വാദ്ധ്യാന്മാരുടെ അറിവിനുവേണ്ടി ഇവിടെ പ്രസിദ്ധപ്പെടുത്തികൊള്ളുന്നു.